# കലാകൗമുദി

342

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

മാർച്ച് 21, 1982

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു


## എഡിറേറാറിയൽ



## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ട്



രാജ്യസഭാസീററു പങ്കുവയ്ക്കൽ കേരളത്തിലെ ഭരണ കക്ഷികളെ ഒരു പ്രതിസന്ധിയിലെത്തിച്ചിരിക്കയാണ്. അസാദ്ധ്യമായ കാര്യങ്ങൾ സാദ്ധ്യമാക്കിയെടുക്കാൻ ദൈവദത്തമായ സിദ്ധികളുള്ളയാളെന്നു പലരും വിശ്വസിക്കുന്ന മുഖ്യമന്ത്രി കരുണാകരൻ ഇവിടെ എന്തുചെയ്യുമെന്നു കാണാൻ പലരും കാത്തിരിക്കുന്നു.

## സ്പെഷ്യൽഫീച്ചർ



ശതാബ്ദി ആഘോഷിക്കുന്ന ഇന്ത്യൻ ടെലിഫോണിനെക്കുറിച്ച് കെ. എൻ. എസ്. ലേഖകൻ തയ്യാറാക്കിയ ഫീച്ചർ.



ഉപഭോക്താക്കൾക്ക് നിരന്തരം ബുദ്ധിമുട്ടുകൾ സൃഷ്ടിക്കുന്ന കേരളത്തിലെ ടെലിഫോൺ സംവിധാനത്തെക്കുറിച്ച് കെ. എൻ. എസ്. ലേഖകൻ വിവരിക്കുന്നു.

## കവിത



## ലേഖനം



## കഥ



## നോവലെററ്



## നോവൽ



## യാത്രാവിവരണം



## പലവക



## മുഖചിത്രം

കെ. എൻ. എസ്. പിക്ചർ ഗ്യാലറി

## മുഖപ്രസംഗങ്ങൾ

കാലാനുസൃതമായ മുഖപ്രസംഗങ്ങൾ കൊണ്ടുള്ള രത്നകിരീടം ചൂടിവരുന്ന കലാകൗമുദിക്ക് ഹൃദയം നിറഞ്ഞ അഭിനന്ദനങ്ങൾ! ഭരണം കൈയാളുന്നവരുടെ പടിവാതില്ക്കൽ എറാൻമൂളിനിൽക്കുന്ന തക്കിടിമുണ്ടൻമാരുടെ പ്രതിനിധികളെ വിരൽചൂണ്ടിക്കാണിച്ച്, അവർ പുറകോട്ടു സഞ്ചരിക്കുന്ന രീതിയെപ്പററി സധൈര്യം വെളിവാക്കുന്ന വിവരങ്ങൾ ആരെയും ഞെട്ടിയുണർത്തും. ഈ മഹാതിശയത്തിന്റെ വാരിമാറിൽ കലാകൗമുദിയുടെ എഡിറേറാറിയൽ ഗർജ്ജിക്കുന്ന തീ ജനരോഷത്തിന്റെ അഗ്നിപ്രളയമായി മാറിവരുമെന്നതിനു സംശയമില്ല.

കുളത്താമൽ ജോൺസി,
അമരവിള.

II

സ്വർണ്ണത്തിനു സുഗന്ധം കൂടി ഉണ്ടായാൽ എങ്ങനെയോ അതുപോലെയാണ് കലാകൗമുദിക്ക് അതിന്റെ എഡിറേറാറിയൽ. പച്ചമലയാളത്തിൽ ലളിതസുന്ദരവും ആലോചനാമധുരവുമായ എഡിറേറാറിയൽ, വസ്തുതകളുടെ യഥാർത്ഥമായ ചിത്രങ്ങൾ വായനക്കാരനു കാട്ടിക്കൊടുക്കുന്നു.

ആർ. പ്രകാശൻ,
ചിറയിൻകീഴ്.

III

കലാകൗമുദിക്ക് പ്രോത്സാഹന സമ്മാനസർട്ടിഫിക്കററ് കിട്ടിയതായി അറിഞ്ഞു. അഭിനന്ദനങ്ങൾ. ഈയിടെയായി താങ്കളുടെ കരുത്തുററ എഡിറേറാറിയൽ കാണാറില്ല.

ഏതു് അവാർഡിനെക്കാളും ജനങ്ങളുടെ അംഗീകാരമാണ് ഏററവും മഹത്വമേറിയതു്. അതു കലാകൗമുദിക്ക കിട്ടുന്നുണ്ട്. താങ്കളുടെ ശക്തിയേറിയ തൂലികയ്ക്ക് പല ഭാഗത്തുനിന്നും ഭീഷണികൾ നേരിട്ടേക്കാം. അതൊന്നും വകവയ്ക്കാതെ അണിയറയിൽ, അധികാരക്കസേരകൾക്കുവേണ്ടി നടത്തുന്ന അനീതികൾ വെളിച്ചത്തു കൊണ്ടുവന്ന് ജനങ്ങളെ ബോദ്ധ്യപ്പെടുത്തുവാൻ താങ്കൾക്ക കഴിയുമാറാകട്ടെ.

ടി.എം. സോമൻ
സൗദി അറേബ്യ.

## പരസ്യത്തെപ്പററി

ദിവസംചെല്ലുംതോറും കലാമൂല്യം വർദ്ധിച്ചുവരുന്ന കലാകൗമുദിക്ക് എന്റെ അഭിനന്ദനങ്ങൾ. പക്ഷേ, 337-ാം ലക്കത്തിൽ ഒരേ പേജിൽ 'നീരോധി'ന്റെ പരസ്യവും വിഷ്ണുമായ ചാത്തൻ സേവയുടെ പരസ്യവും കൂട്ടിക്കലർത്തിയതു് നന്നായില്ല. നാടൊട്ടുക്കും കുടുംബാസൂത്രണത്തെക്കുറിച്ച് കൊട്ടിഘോഷിക്കുമ്പോൾ അതിനു് അതിന്റേതായ മുൻതൂക്കം കൊടുക്കണ്ടേ?

ടി. കെ. ഉണ്ണികൃഷ്ണൻ,
ബോംബെ—92.

## സാഹിത്യ സമിതി വാർഷിക ക്യാമ്പ്

കേരള സാഹിത്യസമിതിയുടെ ഈ വർഷത്തെ എഴുത്തുകാരുടെ ക്യാമ്പ് 1982 ഏപ്രിൽ 9, 10, 11 തീയതികളിൽ അലനല്ലൂരിൽ (പാലക്കാട് ജില്ല) വച്ച് നടത്താൻ നിശ്ചയിച്ചിരിക്കുന്നു. മലയാളസാഹിത്യം എഴുപതുകളിൽ എന്ന വിഷയത്തെക്കുറിച്ച് പ്രശസ്ത സാഹിത്യകാരന്മാരുടെ നേതൃത്വത്തിൽ നടക്കുന്ന ചർച്ചയാണ് മുഖ്യപരിപാടി. കവിത, നോവൽ, നാടകം എന്നീ ശാഖകളുടെ വികാസഗതിയിലും രൂപ-ഭാവ പരിണാമങ്ങളിലും ഊന്നിക്കൊണ്ടായിരിക്കും ചർച്ച. മുശായിര, അക്ഷരശ്ലോകസദസ്സ് എന്നിവയും ഉണ്ടായിരിക്കും. ക്യാമ്പിൽ അംഗങ്ങളായിച്ചേരാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ ഓരോ സാഹിത്യസൃഷ്ടി ഉള്ളടക്കം ചെയ്ത അപേക്ഷ മാർച്ച് 15-നു മുൻപായി സമിതി സെക്രട്ടറിക്ക് അയച്ചുതരേണ്ടതാണ്. അംഗങ്ങളായി തിരഞ്ഞെടുക്കപ്പെട്ടവരിൽനിന്ന് 20 രൂപ (ഇരുപതുരൂപ മാത്രം) വീതം ക്യാമ്പ്ഫീസ് ഈടാക്കുന്നതാണ്. ഈ സദ്ദ്യമത്തെ വിജയപ്രദമാക്കിത്തീർക്കുവാൻ എല്ലാ സാഹിത്യപ്രേമികളോടും അപേക്ഷിച്ചുകൊള്ളുന്നു.

ഡോ: എൻ. വി. പി.
ഉണിത്തിരി,
(സെക്രട്ടറി,
കേരള സാഹിത്യസമിതി),
സംസ്കൃതവിഭാഗം,
കോഴിക്കോട്
സർവകലാശാല.



## പുതുശ്ശേരി രാമചന്ദ്രനോട്

341-ാം ലക്കം കലാകൗമുദിയിൽ, ആലപ്പുഴയിലെ കമ്മ്യൂണിസ്റ്റ് സ്റ്റേററ് സമ്മേളനത്തോടനുബന്ധിച്ചുനടന്ന സാംസ്കാരിക സമ്മേളനത്തിന്റെ റിപ്പോർട്ടിൽ ബുദ്ധിജീവികൾ "കമ്മ്യൂണിസ്റ്റ് വിരുദ്ധ പ്രവർത്തനത്തിൽ ബുദ്ധിപൂർവ്വം വ്യാപരിക്കുന്നവരുടെ" വലയിൽ വീഴുന്നതിനെക്കുറിച്ച് യഥാർത്ഥത്തിൽ കരയുന്നതായിത്തന്നെ കണ്ടു. ബുദ്ധിജീവി പ്രതിഭകളെ സാംസ്കാരികവേദിയും മററും പ്രോത്സാഹനവും പ്രലോഭനങ്ങളുമായി വലവീശുന്നുവത്രേ. എന്താണാവോ ഇവർക്കു നൽകാൻ കഴിയുന്ന പ്രലോഭനങ്ങൾ? ഏതായാലും നിയമസഭാ കമ്മിററി അംഗത്വമോ, അക്കാദമി ഫെല്ലോഷിപ്പോ, ബോർഡ് ചെയർമാൻ സ്ഥാനമോ മോഹിച്ച് ഒരു സാഹിത്യകാരനും സാംസ്കാരികവേദിക്കു പുറകെ പോകില്ലല്ലോ, ഇന്നത്തെ സാഹചര്യത്തിൽ. രണ്ട് കമ്മ്യൂണിസ്റ്റ് കക്ഷികളും ഭരണത്തിൽ വിരാജിച്ചുകൊണ്ടിരുന്ന കഴിഞ്ഞ വർഷങ്ങളിൽ "ഇന്റർനാഷനൽ ഗാനം" പാടിയാൽ, ഗവൺമെന്റിനെതിരെ പ്രസംഗിച്ചാൽ, തെരുവുനാടകം നടത്തിയാൽ കൂട്ടത്തോടെ അറസ്ററു ചെയ്യപ്പെടുകയും മർദ്ദനമേൽക്കേണ്ടിവരികയും ചെയ്യുകയായിരുന്നല്ലോ. ഇതിലേതാണ് പ്രോത്സാഹനപ്രലോഭനങ്ങളിൽ പെടുക? 1948 കാലഘട്ടത്തിൽ കോൺഗ്രസ് ഗവൺമെന്റ് കൈക്കൊണ്ട അതേ സമീപനം—കുറച്ചു കൂടുതലും—ആണല്ലോ (സി. പി. ഐ. എം. എൽ) പ്രവർത്തകർക്കെതിരെ കൈക്കൊണ്ടിരുന്നതു്. എന്നിട്ടും ഇവർ പിന്തിരിപ്പൻ വർഗ്ഗവും മററേ രണ്ടു കക്ഷികൾ യഥാർത്ഥ കമ്മ്യൂണിസ്ററും.

സംഭോഗശൃംഗാരാവിഷ്കാരവും മററും ചേർന്ന മണിപ്രവാളസാഹിത്യസംസ്കാരത്തിന്റെ തിരിച്ചുവരവുപോലുണ്ട് എന്നാണ് വേദിയുടെയും മററു സംഘടനകളുടെയും പ്രവർത്തനം എന്ന് യാതൊരു ഉളുപ്പുമില്ലാതെ രാമചന്ദ്രൻ തട്ടിവിടുന്നു. ഉണ്ണിമേരിയുടെയും അതുപോലുള്ള മററു മാംസപിണ്ഡങ്ങളുടെയും മുഖചിത്രവും, ബ്രൂസ്‌ലി, പ്രേംനസീർ തുടങ്ങിയവരുടെ ജീവചരിത്രവും ഡോക്ടറുടെ പംക്തിയിലൂടെ മൂന്നാംതരം തെറിയും, ഗാന്ധിയുടെ ചെരിപ്പ്, കണ്ടൻപടി, കണ്ണട തുടങ്ങിയവയുടെ ചിത്രങ്ങളടക്കമുള്ള ലേഖനങ്ങളും പ്രസിദ്ധീകരിക്കുന്ന 'വിപ്ലവവാരിക'കൾ ഇഷ്ടംപോലെ പടച്ചുവിടുന്നതും ഇവിടത്തെ ഭരണകമ്മ്യൂണിസ്ററുകളാണ്. അതു് രാമചന്ദ്രൻ കാണാറില്ലെന്ന തോന്നുന്നു. "എന്റെ നാട്ടിലൂടെ നടന്നുപോയാൽ മുറിബീഡി വലിച്ച് ആകാശത്തേക്കു തുപ്പുന്ന ഒററ നാട്ടിൻപുറവും കാണുന്നില്ല"—ഈ 'എന്റെനാട്' റഷ്യയോ മററോ ആണോ? മരമണ്ടൻമാരെ എൻജിനീയറും ഡോക്ടറും ആക്കി മാററുന്നതിലും രാമചന്ദ്രനു് അറിവുണ്ട്. നോക്കണെ— ഇതിനെതിരെ കോടതിവിധിവന്നപ്പോൾ, കോടതിയെ തെറി പറഞ്ഞതും ഒരു 'കമ്മ്യൂണിസ്റ്റ് കിളി'യാണ് (ഇപ്പോൾ കമ്മ്യൂണിസ്റ്റാചാര്യനായ കടൽക്കിഴവന്റെ പാർട്ടിയിലാണെങ്കിലും). വിലപിക്കേണ്ട മിസ്റ്റർ രാമചന്ദ്രൻ, ഇന്നും സാംസ്കാരിക പ്രവർത്തനം ഇടതുപക്ഷമടക്കമുള്ള എല്ലാ രാഷ്ട്രീയപാർട്ടികൾക്കും ഉണ്ട്. പക്ഷേ, 'സാംസ്കാരം' തെരുവുപട്ടികളുടേതിൽ നിന്നും താഴെയാണെന്നുമാത്രം.

കുമാരൻ, എരഞ്ഞിപ്പാലം.

## ദൈവമക്കൾ

കലാകൗമുദിയിൽ പ്രസിദ്ധീകരിച്ചുകൊണ്ടിരുന്ന സാറാതോമസ്സിന്റെ 'ദൈവമക്കൾ' എന്ന നോവൽ ഉയന്ന നിലവാരം പുലർത്തിയ ഒന്നായിരുന്നു. ഇത്രവേഗത്തിൽ ആ നോവൽ അവസാനിക്കുമെന്നു കരുതിയില്ല. ഈ രാജ്യത്തെ അടിസ്ഥാനവർഗ്ഗത്തെ കേന്ദ്രബിന്ദുവാക്കിക്കൊണ്ട് നോവൽ രചിച്ച സാറാ തോമസ്സിനും കലാകൗമുദിക്കും എന്റെ ആയിരം ആയിരം അഭിനന്ദനത്തിന്റെ പൂച്ചെണ്ടുകൾ.

പ്രസന്നകുമാർ ഓതറ,
യൂണിവേഴ്സിററിഹോസ്റ്റൽ,
പാളയം.



## എഡിറേറാറിയൽ



# അഗ്നിവീണകളെ തോക്കുകളാക്കുക

**പൊയ്**മുഖങ്ങളെ ചീന്തിയെറിഞ്ഞ് ഉണ്മയുടെ ഏദ്രകതംകൊണ്ടു കാലത്തെ തിരുത്തിയെഴുതേണ്ട നമ്മുടെ സാഹിത്യകാരന്മാർ യാഥാർത്ഥ്യങ്ങളിൽ നിന്ന് ഒളിച്ചോടുകയാണോ? നിത്യജീവിതം കപടനാടകമാവുകയും വഞ്ചനയ്ക്കും ആദർശരാഹിത്യത്തിനും മാത്രം ജീവിതത്തിൽ മാന്യത കൈവരികയും ചെയ്യുന്ന ഇന്നത്തെ പരിതസ്ഥിതിയിൽ, അതിനെതിരെ പൊരുതേണ്ട സാഹിത്യകാരന്മാർ ആ നാടകത്തിലെ വേഷക്കാരായിത്തീരുകയാണോ? കമ്മ്യൂണിസ്ററുപാർട്ടി സംഘടിപ്പിച്ച ഒരു സാംസ്കാരികസമ്മേളനത്തിൽ പങ്കെടുത്തു പ്രസംഗിച്ച നമ്മുടെ പ്രമുഖ കവികളും എഴുത്തുകാരും ഈ ചോദ്യങ്ങൾ അവരോടുതന്നെ ചോദിക്കുകയുണ്ടായി. ജനങ്ങളും സാഹിത്യകാരനുമായുള്ള ബന്ധം പൊക്കിൾക്കൊടിയിലൂടെ അമ്മയുമായുള്ള കടപ്പാടുതന്നെയാണെങ്കിലും, പലയിടത്തും ഈ ബന്ധം മുറിഞ്ഞുപോവുകയാണെന്ന് പ്രസംഗകരിൽ ഒരാളായ ഒ. എൻ. വി. കുറുപ്പ് സമ്മതിച്ചു. അദ്ദേഹം പറയുന്നതുപോലെ എല്ലാവരും സോഷ്യലിസം പ്രസംഗിക്കുന്ന ഈ നാട്ടിൽ കറുപ്പും വെളുപ്പും വേർതിരിച്ചറിയാനാവാത്ത നിലയിൽ സങ്കീർണ്ണത ബലപ്പെട്ടിരിക്കുന്നതുകൊണ്ടാണോ ഇങ്ങനെയൊരു അവസ്ഥാവിശേഷം ഉണ്ടായിരിക്കുന്നതു്? അതോ യാഥാർത്ഥ്യങ്ങളിൽനിന്നും സാഹിത്യകാരന്മാർ അകന്നുപോയതുകൊണ്ടാണോ?

മനുഷ്യമഹത്വത്തിന്റെ ഗാഥകൾ പാടി സാഹിത്യകാരന്മാർ ഈ കൊച്ചുകേരളത്തെ ഉണർത്തിയ ആ പഴയകാലം ഞങ്ങൾ ഓർമ്മിച്ചുപോവുന്നു. ഇല്ലാത്തവർക്ക് സ്വപ്നം കാണാൻ അവകാശമുണ്ടെന്നു സ്ഥാപിച്ചതായിരുന്നു ആ നാളുകൾ. വോട്ടു ചെയ്യാൻ മാത്രമല്ല, ഭരിക്കാനും പാവപ്പെട്ടവർക്ക് അവകാശമുണ്ടെന്ന് അവർ സ്ഥാപിച്ചു. ലോകം ഞെട്ടിത്തരിച്ചുതായിരുന്നു, ആ ഉയിർത്തെഴുന്നേല്പ്. പക്ഷേ, കാലം അധികം പിന്നിട്ടില്ല. എല്ലാം കീഴ്മേൽ മറിഞ്ഞു. സാഹോദര്യത്തിന്റെയും സമഭാവനയുടെയും അന്തരീക്ഷം ഇന്നലെയുടെ മധുരസ്വപ്നമായി. ഹിമാലയശൈലപംക്തിപോലെ ഉറച്ചതെന്നു വിശ്വസിച്ചിരുന്ന അദ്ധ്വാനിക്കുന്ന ജനങ്ങളുടെ ശക്തി ചിന്നിച്ചിതറി. ഈ പരിവർത്തനങ്ങൾ നടക്കുമ്പോൾ, അതിൽ തൊട്ടും തൊടാതെയും നിൽക്കുകയായിരുന്നു സാഹിത്യകാരന്മാർ. അവർക്ക് ശക്തിയുടെ പുതിയ പ്രണവമന്ത്രങ്ങൾ പാടാനില്ലായിരുന്നു. അവരും ആൾക്കൂട്ടത്തിന്റെ ഭാഗമായി.

എസ്റ്റാബ്ലിഷ്മെന്റുമായി ചേർന്നുനിൽക്കുന്നതാണ് സൗകര്യവും പ്രയോജനപ്രദവുമെന്ന് അവരിൽ ചിലരെങ്കിലും മനസ്സിലാക്കി. തുച്ഛമായ വരുമാനത്തിനകത്തു് ആത്മസംതൃപ്തികണ്ടെത്തിയിരുന്ന അവരുടെ സ്വപ്നങ്ങളിൽ മണിമാളികകളും കാറുകളും മററു സുഖഭോഗങ്ങളും ഒഴുകിനടക്കാൻ തുടങ്ങി. അഗ്നിവീണമീട്ടിയിരുന്ന അവർ സ്ഥാനങ്ങൾക്കും പദവികൾക്കും പകിടപന്ത്രണ്ടിനുംവേണ്ടി കൊച്ചുകൊച്ചുമനുഷ്യരായിത്തീർന്നു. മൂന്നാംകിട നേതാക്കളെപ്പോലും അവതാരങ്ങളായി അവർ വാഴ്ത്തി. അങ്ങനെ ഉന്നതങ്ങളിലേക്ക് ഏണിപ്പടികൾ ചാരിവയ്ക്കാനും അവർ തയ്യാറായി. അതോടെ തുടങ്ങി, നമ്മുടെ സാംസ്കാരിക ജീവിതത്തിന്റെ തകർച്ച. സത്യത്തിന്റെ എഴുത്താണി പിടിക്കേണ്ടവർക്ക് സംഭവിച്ച ഈ വിപര്യയം ഒരു തലമുറയുടെ വിശ്വാസത്തെയാണ് ഉലച്ചതു്. ഇതിൽനിന്നൊരു മോചനം നേടിക്കൊടുക്കാൻ സാഹിത്യകാരന്മാർക്ക് ബാദ്ധ്യതയില്ലേ? ഇവിടെയാണ്, തിരുനല്ലൂർ കരുണാകരന്റെ വാക്യങ്ങൾ പ്രസക്തമാവുന്നതു്.

"ഇവിടെ യഥാർത്ഥ സമരങ്ങളുണ്ടാവട്ടെ. ആ സമരങ്ങളിൽ എല്ലാ സഖാക്കളും പങ്കെടുക്കട്ടെ. അവരുടെ മുന്നണിയിൽ ഞങ്ങളുണ്ടാവും. പാടാനും കഥപറയാനും മാത്രമല്ല, സമരംചെയ്യാനും. അമ്മാതിരി ഒരു സമരത്തിൽ സ്വന്തം വിശ്വാസത്തിന്റെ സാക്ഷാൽക്കാരത്തിനുവേണ്ടി വെടിയേററുവീഴുക—അതിനേക്കാൾ ആഹ്ലാദകരമായി മറെറന്തെങ്കിലുമുണ്ടെന്നു ഞാൻ വിശ്വസിക്കുന്നില്ല" പക്ഷേ, വിശ്വാസത്തിനുവേണ്ടി വെടിയേററുവീഴാൻ എത്ര പേർ ഉണ്ടാകും?

**കഥ**

സക്കറിയ

# മനുഷ്യോപകാരപ്രദങ്ങളായ ചില കണ്ടുപിടിത്തങ്ങൾ

കണ്ടുപിടിത്തങ്ങളുടെ കാലം കഴിഞ്ഞുപോയോ? ഇടത്തരക്കാർക്കും, മാന്യന്മാർക്കും — എന്തിനേറെ — വെള്ളക്കോളർ വിപ്ളവകാരികൾക്കുപോലും ജീവിതസൗഖ്യം പ്രദാനംചെയ്യുന്ന നല്ല നല്ല കണ്ടുപിടിത്തങ്ങൾ ഇന്ന് ചരിത്രത്തിന്റെ താളുകളിലല്ലാതെ മറ്റെവിടെയാണു കാണാനുള്ളത്? അകാരാദിക്രമത്തിൽ ആലോചിച്ചുനോക്കിയാൽ ആകർഷണസിദ്ധാന്തം, അതീന്ദ്രിയധ്യാനം, ആറ്റംബോംബ്, അനാസക്തിയോഗം, അഭിജ്ഞാനശാകുന്തളം, അർത്തുങ്കൽ പെരുന്നാൾ, അശ്വമേധയാഗം, ആറന്മുള പായസം, അക്ഷരമാല, അന്യതാബോധം, അട്ടിമറി, അസ്തിത്വദുഃഖം, ആശാൻ കളരി, അരമനരഹസ്യം, അധികാരദുർവ്വിനിയോഗം, അരണബുദ്ധി, അഞ്ചുപോയിന്റുകൾ, അട്ടക്കളപ്പിണക്കം, അത്തർ, ആനവാൽ, അന്തർധാര തുടങ്ങി എത്രയോ സുപ്രധാനങ്ങളായ കണ്ടുപിടിത്തങ്ങൾ ഓർമ്മയിലെത്തുന്നു. പലവകയായി നോക്കിയാൽ സോഷ്യലിസം, ബസ്പൂക്കാന അഥവാ ശുദ്ധീകരണസ്ഥലം, കാറ്റാടിയന്ത്രം, കമ്മ്യൂണിസ്റ്റ് പാർട്ടി, കല്ക്കണ്ടം, കമ്പിത്തപാൽ വകുപ്പ്, കാറൾമാൻ ചരിത്രം, പാറ്റാഗുളിക, പുരോഗതി, കപ്പലണ്ടിമിട്ടായി, കമ്പിയില്ലാക്കമ്പി, ക്യാപ്പിറ്റേഷൻ ഫീ, കവിൾവാർപ്പ്, കുഴൽപ്പണം, റബ്ബർ ആവർത്തനകൃഷി, തലയിലെഴുത്ത്, താൻ കുഴിച്ച കുഴി, എഞ്ചുവടി, ഇരുട്ടടി, ഏട്ടിലെ പശു, എ. കെ. ആൻറണി, ഹിപ്നോട്ടിസം, ബോധധാരാസമ്പ്രദായം എന്നിങ്ങനെയും എത്രയോ നല്ല കണ്ടുപിടിത്തങ്ങൾ ചരിത്രത്തിൽനിന്ന് എടുത്തുകാണിക്കുവാൻ കഴിയും.

പക്ഷേ, ഒട്ടേറെക്കാലമായിട്ട് കണ്ടുപിടിത്തങ്ങൾ നടത്താനുള്ള ഉത്സാഹം മനുഷ്യരിൽ കുറഞ്ഞുവരുന്നതായിട്ടാണു കാണുന്നത്. എന്റെ അഭിപ്രായത്തിൽ ഈ അവസ്ഥാവിശേഷത്തിന്റെ ഒരു പ്രധാനകാരണം മടി എന്ന ദുസ്സ്വഭാവമാണ്. ഓ, എന്തിന് എന്ന തോന്നൽ. അല്ലെങ്കിൽ, ഓ, വേറേ തൊഴിലൊന്നുമില്ലേ എന്ന ചിന്ത. കണ്ടുപിടിക്കാൻ നടക്കുന്നതിനേക്കാൾ എത്രയോ രസമാണ് ഈ കട്ടിലിൽ ഇങ്ങനെ കിടക്കുന്നത് എന്ന ശക്തമായ വികാരം. ഇതെല്ലാം നമ്മെ കണ്ടുപിടിത്തത്തിന്റെ പാതയിൽനിന്നു വ്യതിചലിപ്പിക്കുന്നു.

നീട്ടിവയ്ക്കലാണ് കണ്ടുപിടിത്തത്തിന്റെ മറ്റൊരു ശത്രു. ഓ, നാളെയാകട്ടെ എന്ന ചിന്ത. ഉച്ചയൂണും ഉറക്കവും കഴിഞ്ഞ് ടൗണിലേക്കൊന്നിറങ്ങിയിട്ടുവന്ന് കണ്ടുപിടിക്കാനിരുന്നു കളയാം എന്ന ചിന്ത. ഭാര്യയും കുട്ടികളും ഇങ്ങനെ ചുറ്റുമിരിക്കെ ഞാനെന്തു കണ്ടുപിടിക്കാനാണ്. കുളു—മണാലിയിലോ കുറ്റാലത്തോ മറ്റോ പോയിതാമസിച്ച് കണ്ടുപിടിത്തം തുടങ്ങാം എന്ന ആശയം. ഇവയും നമ്മെ കണ്ടുപിടിത്തക്കാരല്ലാതാക്കിത്തീർക്കുന്നു.

ഞാനിപ്പോളൊന്നും കണ്ടുപിടിച്ചില്ലെങ്കിലും ആകാശം ഇടിഞ്ഞുവീഴാനും മറ്റും പോകുന്നില്ല എന്ന ആത്മനിന്ദാപരമായ ആലോചനയും കണ്ടുപിടിത്തചിന്താഗതിക്ക് എതിരാണ്. ഇത്തരം ചിന്ത സമൂഹത്തോടുള്ള നമ്മുടെ കടപ്പാടിനെപ്പറ്റി ശരിയായ ഒരു ധാരണയില്ലാത്തതിനാൽ ഉണ്ടാകുന്ന ഒരു വഴിതെറ്റലാണ്. ഈ കടപ്പാട് മറന്നു നാം കളിക്കരുത്. നമ്മെ ലക്ഷ്യത്തിലേക്ക് നയിക്കുകയും നമുക്ക് റേഷൻ തരികയും ചെയ്യുന്ന സർക്കാരിനോടുള്ള കടപ്പാടുപോലെതന്നെ, അല്ലെങ്കിൽ, ലോകമാസകലമുള്ള പണിക്കാരുടെ സ്വാതന്ത്ര്യം രക്ഷിക്കാൻ ഏതെങ്കിലുമൊരു രാജ്യസ്നേഹിയുടെ ക്ഷണം കാത്ത് കണ്ണിലെണ്ണയൊഴിച്ചിരിക്കുന്ന സോവിയറ്റ് സോഷ്യലിസ്റ്റ് റിപ്പബ്ളിക്കുകളോട് നമുക്കെല്ലാമുള്ള കടപ്പാടുപോലെതന്നെ, ആത്യന്തികവും ഒഴിവാക്കാൻ പറ്റില്ലാത്തതുമായ ഒരു കടപ്പാടാണ് സമൂഹത്തോട് നമുക്കുള്ളത്. ചിതൽപ്പുറ്റ്, ശവക്കോട്ട, ആർ. എസ്. എസ്. ശാഖ, എറുമ്പിൻകൂട്ടം മുതലായവയും സമൂഹങ്ങളാണെന്നോർക്കണം.

അവയെപ്പോലെതന്നെ ഒന്നിനൊന്നിന് അഭിവൃദ്ധിയിലേക്ക് നമ്മുടെ സമൂഹവും വളരേണ്ടതിന് എല്ലാവരും നല്ല കണ്ടുപിടിത്തങ്ങൾ നടത്തണം.

പക്ഷേ ഇവയെക്കാളെല്ലാം കണ്ടുപിടിത്തത്തെ നിരുത്സാഹപ്പെടുത്തുന്ന ഒരു ചിന്തയുണ്ട്. ഇത്രയെല്ലാം കണ്ടുപിടിച്ചിട്ട് നമ്മൾ ഇതേവരെ എവിടെയെങ്കിലും എത്തിയോ എന്ന നിരർത്ഥകമായ ചിന്ത. മറ്റ് ഏതു പുല്ലിനെയും പുഴുവിനെയുംപോലെ നമ്മളും ചത്തൊടുങ്ങുകയല്ലേ ഇപ്പോളും, എന്ന ആ തോന്നൽ. നാളെ സൂര്യനുള്ളിലെ ഒരു വാതകം തീർന്നുപോയാൽ, അല്ലെങ്കിൽ ചന്ദ്രന്റെ ആകർഷണപഥത്തിന് ഒരു വളവോ ഒടിവോ വന്നാൽ നമ്മൾ വെള്ളം വറ്റിയ വയലിലെ ചെടികളെപ്പോലെ കരിഞ്ഞുണങ്ങി തലകുനിഞ്ഞ് താഴെവീണ് പൊടിപടലങ്ങളായി മാറില്ലേ ഇപ്പോളും എന്ന അനാവശ്യ ചിന്ത. കണ്ടുപിടിത്തങ്ങളെല്ലാം മനുഷ്യന് ഗുണമേ ചെയ്തിട്ടുള്ളോ എന്ന ചോദ്യം. ഇങ്ങനെയൊന്നും നമ്മളൊരിക്കലും ചിന്തിക്കാനും ചോദിക്കാനും പാടില്ല. ശുദ്ധ സോഷ്യലിസ്റ്റ് പ്രത്യയശാസ്ത്രാനുസരണം ജീവിക്കുന്ന ഒരു സമൂഹത്തിലെ അംഗമായിരുന്നെങ്കിൽ നിങ്ങൾ ഇങ്ങനെ അനാവശ്യമായി മനസ്സിൽ തോന്നിയതെല്ലാം ചിന്തിക്കുമായിരുന്നോ? ആകപ്പാടെ ഒരു തവണമാത്രം അടിസ്ഥാന സ്വാതന്ത്ര്യങ്ങൾ തല്ലിപ്പൊട്ടിച്ച ഒരു ജനാധിപത്യ സോഷ്യലിസ്റ്റ് രാഷ്ട്രത്തിലാണ് നിങ്ങൾക്ക് ജീവിക്കാൻ ഭാഗ്യമുണ്ടായിരിക്കുന്നതെന്നോർക്കണം. ആകപ്പാടെ ഒരുതവണമാത്രം പാതിരായ്ക്ക് പടിവാതിൽക്കൽ മുട്ടിവിളിക്കപ്പെട്ടതുകൊണ്ട് എനിക്കും നിങ്ങൾക്കും ഉറക്കച്ചടവല്ലേ ഉണ്ടായുള്ളൂ? നന്ദിവേണം. നായ്ക്കുപോലും നന്ദിയുണ്ട്. വാലാട്ടിയില്ലെങ്കിലും തലയാട്ടുകയെങ്കിലും ചെയ്യുവിൻ.

ശരിതന്നെ. പാറക്കെട്ടുകളുടെ മുന്നറിയിപ്പുകൊടുക്കാൻ പണിത ദീപസ്തംഭങ്ങൾ കണ്ട് തുറമുഖമാണെന്നു ധരിച്ച് കരയടുപ്പിച്ച് എത്രയോ കപ്പലുകൾ തകർന്നിട്ടുണ്ട്. പക്ഷേ അത് നമ്മുടെ ഭൂമിശാസ്ത്രവിദ്യാഭ്യാസത്തിന്റെ അപാകതകൾ കാണിക്കുകമാത്രം ചെയ്യുന്നു. പാറ്റാഗുളിക മിട്ടായിയാണെന്നു കരുതി വിഴുങ്ങി എത്രയോ പേർക്ക് വയറിളക്കവും ബോധക്കേടും ഉണ്ടായിട്ടുണ്ട്. പക്ഷേ അത് അവർക്ക് കുട്ടിക്കാലത്ത് മാതാപിതാക്കൾ മിട്ടായിയും പാറ്റാഗുളികയും തമ്മിലുള്ള വ്യത്യാസം ഉദാഹരണസഹിതം പറഞ്ഞു മനസ്സിലാക്കിക്കൊടുക്കാത്തതിനാൽ മാത്രം. ജനാധിപത്യമെന്ന പേരിൽ മനുഷ്യരെ എത്രയോ വിരുതന്മാർ ചെണ്ടകൊട്ടിക്കുന്നു. പക്ഷേ, ചെണ്ടകൊട്ടാൻ മനുഷ്യർക്ക് ഇഷ്ടമാണെങ്കിലോ? അപ്പോൾ, കണ്ടുപിടിത്തങ്ങളെ കുറ്റംപറയാൻ എളുപ്പമാണെങ്കിലും അവയ്ക്കുമുണ്ട് ചില ന്യായങ്ങൾ. നമ്മുടെ കക്ഷി ആറ്റംബോംബു പൊട്ടിച്ച് രണ്ടാം ലോകമഹായുദ്ധം ജയിച്ചെങ്കിലും, അതിനിയും നമ്മുടെ അടുത്തെങ്ങാനുംവച്ചു പൊട്ടിച്ചാൽ ഞാനും നിങ്ങളും മരിക്കാൻപോലും ഇടം കിട്ടാതെ വെറുമൊരു നിഴലായിപ്പോവുമെന്നത് സത്യമാണ്. കുളിമുറിയുടെയോ തഹസീൽദാരാപ്പീസിന്റെയോ ഒക്കെ ഭിത്തിയിൽ—ഭിത്തി ബാക്കിനിന്നാൽ—തീപൊള്ളിയതുപോലെ ഒരാൾരൂപം. എന്നുവച്ച് ആറ്റംബോംബില്ലാതെ നമ്മളെങ്ങനെ ശത്രുക്കളെ പാഠം പഠിപ്പിക്കും? കുഞ്ഞുങ്ങൾ കളിക്കുന്ന തെരുവുകൾക്കുമീതെ, രോഗികൾ ശ്വസിക്കുന്ന ആശുപത്രികൾക്കുമേലേ, സ്നേഹിക്കുന്നവർ ആലിംഗനം ചെയ്യുന്ന മുറികൾക്കുമുകളിൽ നമ്മുടെ ബോംബ് പറന്നുചെന്ന് പൊട്ടിയില്ലെങ്കിൽ ശത്രു ഒരു പാഠം പഠിക്കുമെന്നാണോ? രാജ്യസ്നേഹമില്ലെങ്കിൽ പിന്നെ നാമെന്ത്? ചുവരില്ലാതെ ചിത്രമെഴുതാനാവുമോ? രാജ്യസ്നേഹികളില്ലെങ്കിൽ പിന്നെ പുരോഗതിയെവിടെ? കണ്ടുപിടിത്തത്തെപ്പറ്റി ഒരു നിരാകരണമനസ്ഥിതി വച്ചുപുലർത്തുന്നത് പുരോഗതിയെത്തന്നെ ബാധിക്കും. നാം ബസ് കാത്തു നിൽക്കുന്നതും, കൈക്കൂലി കൊടുക്കുന്നതും പത്രം വായിക്കുന്നതും; ഓഫീസിൽ പോകുന്നതും, വസ്തു മേടിക്കുന്നതും, മരുന്നു കുടിക്കുന്നതും, പൊലീസ്സ്റ്റേഷനുകൾ പണിയുന്നതും, ഒറ്റികൊടുക്കുന്നതും, തമ്മിൽ തമ്മിൽ പിച്ചാത്തി കയറ്റുന്നതും പുരോഗതിക്കുവേണ്ടിയല്ലേ?

ഇങ്ങനെയെല്ലാമിരിക്കെ, ഞാൻ ഈയിടെ നടത്തിയ ചില കണ്ടുപിടിത്തങ്ങളെ പൊതുജനസമക്ഷം അവതരിപ്പിക്കുന്നതിൽ എനിക്കു ചാരിതാർത്ഥ്യമുണ്ട്. ഇവയുടെ പകർപ്പവകാശവും പേറ്റന്റും എനിക്കുതന്നെയാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. എന്നാൽ ഇവയെ വൻതോതിൽ ഉല്പാദിപ്പിക്കാൻ താല്പര്യമുള്ളവർക്ക് ഒരു തക്കതായ ഉഭയധാരണയിലടിസ്ഥാനപ്പെടുത്തി എല്ലാ സഹായസഹകരണങ്ങളും നൽകാൻ എനിക്കു സന്തോഷമേയുള്ളൂ. ഇവ ലോകനന്മയ്ക്കുതകുന്നവയാകയാൽ കേരള സർക്കാർവക ഫൈനാൻസ് കമ്പനി എല്ലാ സഹായവും തരാതിരിക്കില്ല. പക്ഷേ, ശുപാർശ്ശും കൈമടക്കിനും ഒന്നും ഞാനില്ല. എന്റെ സമീപനം വെറുമൊരു ശാസ്ത്രീയചിന്തകന്റേതു മാത്രമാണ്. ഉല്പാദനമേഖലയിൽ പ്രവർത്തിക്കാൻ അതിനു മിടുക്കും കൈയൂക്കും ഉള്ളവർ മുന്നോട്ടു വരണം.




## ഇടിത്തീ വീഴ്ത്തുന്ന യന്ത്രം

നമ്മുടെ ശത്രുക്കൾ വാസ്തവത്തിൽ എത്രയോ നീചരും ദുഷ്ടന്മാരുമാണ്. അവരുടെ തലയിൽ ഇടിത്തീ വീഴണേ എന്നു നാം പ്രാർത്ഥിക്കാറുണ്ടെങ്കിലും ഇടിത്തീ വീണു എന്ന് ഉറപ്പുവരുത്താനായി മറ്റൊരു നടപടിയും നാം സ്വീകരിക്കാറില്ല. ധർമ്മം യഥാവിധി നടന്നാൽ ഈ പ്രശ്നമുണ്ടാവില്ല. ഉദാഹരണമായി ആൾത്തിരക്കുള്ള ബസ്സിൽ ഞാനിരിക്കാനൊരുങ്ങുന്ന സീറ്റിൽ എനിക്കുമുമ്പേ ഇരിപ്പുറപ്പിക്കുന്ന കശ്മലൻ ബസ് വിട്ടിറങ്ങവേ ചവിട്ടുപടിയിൽനിന്ന് കാൽതെറ്റിവീണ് വണ്ടിച്ചക്രം കയറി മരിക്കുന്നതിൽ ധർമ്മത്തിന്റെ നടത്തിപ്പുണ്ട്. പക്ഷേ അവൻ മരിക്കാതെ, കാൽ തെറ്റുകപോലും ചെയ്യാതെ, ഒരു മൂളിപ്പാട്ടുമായി നടന്നുപോയാൽ ഞാൻ ഇടിത്തീക്കു വേണ്ടി പ്രാർത്ഥിക്കുകയല്ലാതെ മറ്റെന്തു ചെയ്യാൻ? പക്ഷേ, വെറുതെ പ്രാർത്ഥിച്ചാൽ മതിയോ? താൻപാതി ദൈവംപാതി എന്നല്ലേ പ്രമാണം?

യന്ത്രം വളരെ ലഘുവാണ്. പ്രധാനഘടകം ഒരു ഇടിവാൾവാഹി അഥവാ ലൈറ്റ്നിങ് കണ്ടക്ടർമാത്രമാണ്. ഇത് ഏത് ഇലക്ട്രിക്കൽ ഷോപ്പിലും കിട്ടും. ഇതിന്റെ ദണ്ഡ് ഒരു ഹെലികോപ്റ്ററിന്റെയോ സൗകര്യമായി കിട്ടുന്ന മറ്റേതെങ്കിലും വിമാനത്തിന്റെയോ മുകളിൽ ഘടിപ്പിക്കുക. ഉയരത്തിൽനിന്ന് ഭൂമിവരെ എത്താൻ നീളമുള്ള ഒരു കമ്പി ദണ്ഡിൽ ഘടിപ്പിക്കുക. നല്ല ഇടിയും മിന്നലുമുള്ള സമയത്ത് ശത്രുവിന്റെ വീടിനു മുകളിൽ വിമാനം പറത്തുക. നിങ്ങൾക്കു വിമാനമോടിക്കാൻ അറിയാൻവയ്യെങ്കിൽ ബോംബെയിൽനിന്നോ മറ്റോ ഒരു വൈമാനികനെ വാടകയ്ക്കെടുക്കുക. ശത്രു മഴയിലൂടെ എവിടെയെങ്കിലും പൊയ്ക്കൊണ്ടിരിക്കുകയാണെങ്കിൽ ആകാശത്തിലൂടെ അയാളെ പിന്തുടരുക. നിങ്ങൾ ഉറപ്പിക്കേണ്ട കാര്യമൊന്നേയുള്ളൂ: ദണ്ഡിൽ ഘടിപ്പിച്ചിരിക്കുന്ന കമ്പിയുടെ താഴത്തെ അറ്റം ശത്രുവിന്റെയടുത്ത് നിലത്തു തൊട്ടുകിടക്കണം. സാധിക്കുമെങ്കിൽ അയാളെത്തന്നെ തൊട്ടിരിക്കണം. അല്പം കഷ്ടപ്പാടുണ്ട്, ശരിതന്നെ. പക്ഷേ, കഠിനാദ്ധ്വാനമാണ് വിജയരഹസ്യമെന്ന് ആയിരത്തിത്തൊള്ളായിരത്തി എഴുപത്തഞ്ച് ജൂൺ ഇരുപത്താറാം തീയതി പഠിച്ചത് ഇത്രവേഗം മറന്നോ? ഇത്രയും ചെയ്തുകഴിഞ്ഞാൽപ്പിന്നെ അടുത്ത നടപടി പ്രാർത്ഥനയാണ്. മുട്ടിപ്പായി, താണുകേണ്, നേർച്ചകൾ നേർന്ന് പ്രാർത്ഥിക്കുക. ഭാഗ്യമുണ്ടെങ്കിൽ ഏതെങ്കിലുമൊരു കൊള്ളിയാൻ നിങ്ങളിറക്കിയ കമ്പിവഴി ശത്രുവിന്റെ തലയിൽ പതിക്കാതിരിക്കില്ല. ഇതിൽക്കൂടുതൽ തീർച്ച

ഏതെങ്കിലും യന്ത്രത്തിന് തരാൻ സാധിക്കുമോ?

ഈ യന്ത്രത്തിന്റെ ഒരു വലിയ സൗകര്യം ഇതിന്റെ മൂന്നു പ്രധാന അംശങ്ങൾ—ലൈറ്റ്നിങ് കണ്ടക്ടർ, വിമാനം, ഇരുമ്പുകമ്പി എന്നിവ—നിർമ്മിച്ചവയായിത്തന്നെ വാങ്ങാൻ കിട്ടുമെന്നതാണ്. മറ്റേ പ്രധാന അംശം—പ്രാർത്ഥന—ആർക്കും നിഷ്പ്രയാസം സാധിക്കും. പിന്നെയുള്ള രണ്ടംശങ്ങൾ—കൊള്ളിയാൻ, ഭാഗ്യം—പ്രകൃതിയിൽത്തന്നെ സുലഭമാണ്. ബാക്കിയുള്ള മൂന്നംശങ്ങളിൽ നിങ്ങൾ, ശത്രു എന്നീ രണ്ടെണ്ണം ആദ്യംതന്നെ നൽകപ്പെട്ടിരിക്കുന്നവയാണ്. മൂന്നാമത്തെ അംശം ദൈവമാണ്. യന്ത്രത്തിന്റെ ഒരു ചെറിയ അസൗകര്യം ഇവിടെയാണ്. വളരെ സൂക്ഷിച്ചു കൈകാര്യം ചെയ്യേണ്ട ഒരു ഘടകമാണിത്. കാരണം, ദൈവം ഇടിമിന്നലിലും ഇരുമ്പുകമ്പിയിലും ശത്രുവിലും നിങ്ങളിലും ഉണ്ട്. ഷോർട്ട് സർക്യൂട്ടിന് മറ്റെന്തെങ്കിലും കാരണം വേണോ? അതുകൊണ്ട്, യന്ത്രം തിരിച്ചടിച്ച് ഇടിത്തീ നമ്മളിൽത്തന്നെ കയറിപ്പിടിക്കാതിരിക്കാൻ സൂക്ഷിക്കണം. ദൈവത്തിനെ ഒഴിവാക്കി ഇതൊക്കെ ചെയ്യാമെന്ന വ്യാമോഹവും വേണ്ട. അല്ലെങ്കിൽ ആ ഘടകങ്ങളെ വേണ്ടെന്നുവയ്ക്കാമായിരുന്നു. ഒരു കണക്കിനു നോക്കിയാൽ സാധാരണജനങ്ങൾ ഈ യന്ത്രം ഉപയോഗിക്കാതിരിക്കുകയാണു നല്ലത്. അതല്ലെങ്കിൽ തക്കതായ പ്രാർത്ഥനയോടും ധ്യാനത്തോടും മനസ്താപത്തോടുംകൂടിവേണം ഉപയോഗം. ഇതൊക്കെക്കൂടി ആലോചിച്ചാൽ ഈ യന്ത്രം യുക്തിവാദികൾമാത്രം ഉപയോഗിക്കുന്നതാണു സുരക്ഷിതം എന്നു തോന്നുന്നു. അവർ ദൈവത്തെയും ദൈവം അവരേയും അവഗണിച്ചിരിക്കുകയാണല്ലൊ. പക്ഷേ യുക്തിവാദികൾ ഇടിത്തീയിൽ വിശ്വസിക്കുന്നുണ്ടോ എന്ന ചോദ്യം അവശേഷിക്കുന്നു.

കാശ് എല്ലാ യന്ത്രനിർമ്മാണത്തിലേയും ഒരു ബാഹ്യഘടകമാണ്. കാശുണ്ടാക്കാൻ നാട്ടിൽ കുറേയേക്കർ റബ്ബർതോട്ടമോ, കർണ്ണാടകത്തിൽ കടന്ന് കമുകിൻതോട്ടമോ വാങ്ങിയാൽ മതി. കർണ്ണാടകത്തിൽ പട്ടയമുള്ള ഭൂമി നോക്കി വാങ്ങണമെന്നുമാത്രം. അല്ലെങ്കിൽ, കോട്ടയത്തുനിന്ന് ഒരാഴ്ചപ്പതിപ്പ് തുടങ്ങുകയോ, ഡെൽഹിയിൽവന്ന് പത്രപ്രവർത്തകനാവുകയോ ചെയ്താൽ മതി. കാശുണ്ടായാൽപ്പോരേ?

## നിലാവ് പൊഴിക്കാനുള്ള യന്ത്രം

സന്ധ്യാവേളയിലും രാത്രിസമയങ്ങളിലും സല്ലപിക്കാനൊരുങ്ങുന്ന എത്ര കാമുകീകാമുകന്മാരാണ് പൂർണ്ണചന്ദ്രനേ വെറുമൊരു മങ്ങിയ നിലാവുപോലുമോ ഇല്ലാതെ ഇളിഭ്യരായി താന്താങ്ങളുടെ വഴിക്കു പോകുന്നത്. ഉദിച്ചുയരുന്ന ചന്ദ്രന്റെ അഭാവത്തിൽ തകർന്നുപോയിട്ടുള്ള പ്രണയബന്ധങ്ങൾ എണ്ണിപ്പറയാൻ അനേകമുണ്ട്. തങ്ങൾ സമാഗമം നടത്തിയത് എന്തിനെന്ന കാര്യംപോലും



നിലാവുദിക്കാത്തതിനാൽ മറന്ന് വെറുതെ നാട്ടുവർത്തമാനം പറഞ്ഞിരുന്നിട്ട് പിരിഞ്ഞുപോയ രണ്ട് യുവതീയുവാക്കന്മാരെ എനിക്ക് നേരിട്ടറിയാം. വീണ്ടും അവർ പള്ളിക്കൽവച്ചും ഇന്ദിരാഗാന്ധിയെക്കാണാൻ കോട്ടയത്തിനുപോയപ്പോഴുമൊക്കെ കൂട്ടിമുട്ടിയെങ്കിലും ആ ബന്ധം അനുരാഗമായിത്തീർന്നേയില്ല. വെറും ഇഷ്ടം മാത്രമായി കലാശിച്ചു. ഇരുവരും വെവ്വേറെ കല്യാണം കഴിച്ച് സന്തോഷമായി ജീവിക്കുന്നു. എന്നാലും, അനുരാഗത്തിനു കിട്ടിയ ആഘാതം വലുതല്ലേ.

ഈ യന്ത്രം ഉപയോഗിച്ച് കാമുകീകാമുകന്മാർ രാത്രികാലങ്ങളിൽ സമ്മേളിക്കുമ്പോൾ—അവർക്ക് ആവശ്യമെങ്കിൽ—ചന്ദ്രനെ പ്രകാശിപ്പിക്കാൻ കഴിയും—വെളിച്ചം ചിലപ്പോൾ ഒരധികപ്പറ്റാണല്ലോ. കാർമേഘങ്ങൾ ചന്ദ്രനെ മൂടുന്നത് തടയാനായി ഒരു പ്രത്യേക സജ്ജീകരണം



യന്ത്രത്തിന് അനുബന്ധമായിട്ടുണ്ട്. യന്ത്രത്തിന്റെ വിജയകരമായ പ്രവർത്തനത്തിന് ആവശ്യമായ ഒരു ഘടകം ഐക്യരാഷ്ട്രസംഘടനയുടെ സഹകരണമാണ്. ലോകമൊട്ടാകെയുള്ള യുവതീയുവാക്കളുടെ ഭാവിയെ ബാധിക്കുന്ന ഒരു പ്രശ്നപരിഹാരമാണ് ഈ യന്ത്രമെന്നിരിക്കെ ഈ സഹകരണം ലഭിച്ചതായിത്തന്നെ കൂട്ടിയാൽ മതി. ഐക്യരാഷ്ട്രങ്ങളുടെ വകയായി ചന്ദ്രനിൽ വൻശക്തിയുള്ള ഒട്ടനവധി ഫ്ളഡ്‌ലൈറ്റുകളും സ്പോട്ട് ലൈറ്റുകളും റിഫ്ളക്ടറുകളും സ്ഥാപിച്ചുകഴിഞ്ഞാൽ എന്റെ യന്ത്രത്തിന്റെ പ്രവർത്തനത്തിനുള്ള കളമൊരുങ്ങിക്കഴിഞ്ഞു. വിളക്കുകൾ സ്ഥാപിക്കുന്ന ജോലി കേരള വിദ്യുച്ഛക്തി ബോർഡിന് ഏറ്റെടുക്കാവുന്നതും അങ്ങനെ സൈലന്റ്‌വാലി നിമിത്തം ഉണ്ടായ ഋണബാധ്യതകൾ തീർക്കാവുന്നതും ഗുരുത്വമുണ്ടെങ്കിൽ മക്കളുടെ കല്യാണവും മെഡിക്കൽ അഡ്മിഷനുകളുംകൂടി നടത്താവുന്നതുമാണ്.

എന്റെ യന്ത്രം വളരെ നിസ്സാരമായ ഒരു റിമോട്ട് കൺട്രോൾ സ്വിച്ചാണ്. യുവതീയുവാക്കളുടെ പോക്കറ്റിലോ ഹാൻഡ്ബാഗിലോ ഒതുങ്ങുന്ന ഒരു ഇലക്ട്രോണിക് സ്വിച്ച്. ഈ സ്വിച്ചിട്ടാലുടനെ ചന്ദ്രനിലെ അനേകായിരം വിളക്കുകൾ കത്തുകയായി. നിലാവുദിച്ച പ്രതീതി ഉണ്ടാവുകയായി. ആയിരം അനുരാഗ സൂനങ്ങൾ—സൂനം തന്നെയല്ലേ?—വിടരുകയായി.

കാർമേഘങ്ങൾ ചന്ദ്രനെ മറയ്ക്കുന്നതു തടയാനുള്ള അനുബന്ധയന്ത്രം രണ്ടു മോഡലുകളിൽകിട്ടും. ഒന്നാമത്തേത് കാർമേഘങ്ങൾ വരാതിരിക്കാനുള്ള ഒരു പ്രാർത്ഥന പ്രധാന ലോകഭാഷകളിലെല്ലാം കൊടുത്തിരിക്കുന്ന ഒരു പുസ്തകമാണ്. കാർമേഘങ്ങൾ ശല്യമുണ്ടാക്കിയാൽ കാമുകിയും കാമുകനും ഒന്നിച്ച് ആകാശത്തിലേക്ക് കണ്ണുകളുയർത്തി ശുഷ്കാന്തിയോടെ ഈ



പ്രാർത്ഥന ചൊല്ലണം. പ്രാർത്ഥിക്കാൻ മടിയുള്ള യുക്തിവാദികൾ, ബുദ്ധിജീവികൾ, വിപ്ലവകാരികൾ തുടങ്ങിയവർക്കുവേണ്ടിയാണ് രണ്ടാമത്തെ മോഡൽ. ഇതിൽ സ്വിച്ചിനോടനുബന്ധിച്ചുതന്നെ ഒരു കാസറ്റ് പ്ലേയറുണ്ട്. മേൽപ്പറഞ്ഞ പ്രാർത്ഥനയുൾക്കൊള്ളുന്ന ഒരു കാസറ്റും ലഭിക്കും. ആവശ്യം വരുമ്പോൾ കാസറ്റ് പ്ലേയർ ഓൺചെയ്താൽ പ്രാർത്ഥന ഈ കാസറ്റ് ചൊല്ലിക്കൊള്ളും. ബുദ്ധിജീവികൾ – യുക്തിവാദികൾ – വിപ്ലവകാരികൾ വെറുതേ ആകാശത്തിലെ ഇരുട്ടിലേക്കു കണ്ണുകളുയർത്തി ഇരിക്കുകയോ തലകുമ്പിട്ട് താഴത്തെ ഇരുട്ടിലേക്കു നോക്കിയിരിക്കുകയോ ചെയ്താൽമതി. പ്രാർത്ഥനകഴിയുമ്പോൾ ആമേൻ എന്ന് പറയുന്നതിനോ പറയാതിരിക്കുന്നതിനോ ഉള്ള സ്വാതന്ത്ര്യമുണ്ട്.

പ്രധാനയന്ത്രത്തിന് പ്രചാരം സിദ്ധിക്കുമ്പോൾ ഒരു മുൻകരുതൽ ആവശ്യമാണ്. അതായത്, ചന്ദ്രന്റെ കറുത്തപക്ഷത്തിലാണല്ലോ ഇതിന്റെ ഉപയോഗം ഏറ്റവും വർദ്ധിക്കുക. അമിതമായ ഉപയോഗം നിമിത്തം കറുത്തപക്ഷം നീളെ ചന്ദ്രൻ തെളിഞ്ഞുതന്നെയിരിക്കാനുള്ള ഒരു സാദ്ധ്യതയുണ്ട്. ഇതൊരു സുഖമില്ലാത്ത കാര്യമാണ്. പരമ്പരാഗതമായി കറുത്തപക്ഷം എന്നൊന്നുണ്ടല്ലൊ. ഇങ്ങനെ സംഭവിക്കാതിരിക്കാൻ ഐക്യരാഷ്ട്രസംഘടന ലോകമൊട്ടാകെയുള്ള കാമുകീകാമുകന്മാരോട് കറുത്തപക്ഷത്തിൽ ആത്മനിയന്ത്രണം പാലിക്കാൻ ആഹ്വാനം ചെയ്യുന്നതു നല്ലതാണ്. പക്ഷേ, ഇതാണൊരു യാന്ത്രികമായ കുരുക്ക്. ആഹ്വാനം സ്വീകരിച്ച് എല്ലാവരും ആത്മനിയന്ത്രണം പാലിച്ചാൽ പ്രധാനയന്ത്രത്തിന്റെ ആവശ്യമില്ലെന്നു വരുന്നു. പ്രാർത്ഥനകൊണ്ടുമാത്രം കാര്യം നടക്കും. യന്ത്രം വേണ്ട പ്രാർത്ഥന മതി എന്നൊരവസ്ഥയുണ്ടാകാനാണെങ്കിൽ അതു കണ്ടുപിടിക്കേണ്ടായിരുന്നല്ലൊ. ചാടിച്ചാടി വളയമില്ലാതെ ചാടാൻ പാടുണ്ടോ? യാന്ത്രികയുഗത്തിൽ ഒരു ഗവേഷകനായി ജനിച്ചാൽ എന്തെല്ലാം മനോവേദനകളാണ് അനുഭവിക്കേണ്ടി വരുന്നത്.

## പക്ഷിനിരോധനയന്ത്രം.

നമ്മുടെ മഹാന്മാരുടെ പ്രതിമകളിൽ പക്ഷികൾ തൂറിവയ്ക്കുന്നത് എത്ര മ്ലേച്ഛവും കഷ്ടവുമാണ്. വിദേശങ്ങളിൽനിന്ന് ധാരാളം പക്ഷികൾ ഇന്ത്യയിലേക്കു വരുന്നുണ്ടെന്നോർക്കണം. വിദേശഹസ്തങ്ങളുടെ കൈകടത്തലുകളെപ്പറ്റി നമ്മുടെ പ്രധാനമന്ത്രി നൽകിയിട്ടുള്ള മുന്നറിയിപ്പുകളോർക്കണം. നമ്മുടെ മഹാന്മാരെ ഒരു മോശമായ വെളിച്ചത്തിൽ കാണിക്കാനുള്ള ഒരു ഗൂഢാലോചനയല്ലേ പക്ഷികളുടെ ഈ ഹീനമായ പ്രവൃത്തി എന്നാരു കണ്ടു?

പക്ഷികൾ പ്രതിമകളിൽ തൂറാതിരിക്കാൻ ഒരു ലഘുയന്ത്രം മതി. ഒരു ചത്ത പക്ഷിയെ വായിൽവച്ചുകൊണ്ടിരിക്കുന്ന ഒരു ചോരക്കണ്ണൻ പൂച്ചയുടെ രൂപമാണ് ഈ യന്ത്രം. ഈ രൂപം ഓരോ മഹാന്റെ തലയിലും സ്ഥാപിക്കുക. പൂച്ചയുള്ളിൽ "മ്യാവോ" എന്നു ഇടവിട്ടു കരയുന്ന ഒരു കാസറ്റ് പ്ലേയറും ഉണ്ടാവും. ഗാന്ധിപ്രതിമകളുടെ തലയിലെ പൂച്ചയുടെ വായിൽമാത്രം പക്ഷി പാടില്ല.

പക്ഷേ ഈ യന്ത്രം ഒരു തെറ്റിദ്ധാരണയ്ക്കിടവരുത്തിവച്ചേക്കാം. അതായത്, അതിവിദൂരരാജ്യങ്ങളിൽനിന്നോ അന്യഗ്രഹങ്ങളിൽ നിന്നോ വരുന്ന സന്ദർശകർക്ക് ചില ചിന്താക്കുഴപ്പങ്ങളുണ്ടാവാൻ വഴിയുണ്ട്. അവർ മഹാനെ ഒരു പീഠമായും പൂച്ചയെ മഹാനായും കണ്ടേക്കാം. അല്ലെങ്കിൽ മഹാനെ പീഠമായും പൂച്ചയെ പൂച്ചയായും പക്ഷിയെ മഹാനായും കണ്ടേക്കാം. യാത്രാവിവരണ സാഹിത്യത്തിന് വില്പനയുള്ള ഒരു സമുദായത്തിൽ നിന്നാണവർ വരുന്നതെങ്കിൽ ഇവയെല്ലാം ആനുകാലിക പ്രസിദ്ധീകരണങ്ങളുടെ താളുകളിൽ രേഖപ്പെടുത്തപ്പെടുകയും ചെയ്യും.

ആദ്യത്തെ കൂട്ടർ മടങ്ങിപ്പോയി ഇങ്ങനെ എഴുതും.



1. ഭാരതത്തിലെ മഹാന്മാർ പൂച്ചയെപ്പോലെ ഇരിക്കും.
2. അവർ മ്യാവോ എന്നു പറയും.
3. അവർക്കെല്ലാം ചോരക്കണ്ണുകൾ ഉണ്ട്.
4. അവർ കടിച്ചു തിന്നുന്നവരാണ്.

രണ്ടാമത്തെ കൂട്ടർ ഇങ്ങനെ കുറിക്കും.

1. ഭാരതത്തിലെ മഹാന്മാർ പക്ഷിയെപ്പോലെ ഇരിക്കും.
2. അവർ കടിയേറ്റവരാണ്.
3. അവർ എല്ലാം ചത്തവരാണ്.
4. അവർക്ക് ഇനി വിമാനത്തിലല്ലാതെ പറക്കാൻ പറ്റില്ല.

ഇവയുടെ രത്നച്ചുരുക്കം അന്നാട്ടുകളിലെ ചരിത്രപാഠപുസ്തകത്തിലെഴുതിച്ചേർക്കുന്നത് ഇങ്ങനെയായിരിക്കും: ഭാരതത്തിൽ രണ്ടിനം മഹാന്മാരേയുള്ളൂ. കടിച്ചുതിന്നുന്നവരും കടിയേറ്റവരും.

എന്നാൽ ഗാന്ധിപ്രതിമകൾകൂടി കണ്ടിട്ടുള്ളവർ പത്രാധിപക്ക് ഇങ്ങനെയൊരു കത്തെഴുതും: ഭാരതത്തിൽ മൂന്നിനം മഹാന്മാരുണ്ട്. ഊന്നുവടികൊണ്ട് താങ്ങിനിറുത്തിയിരിക്കുന്ന പീഠങ്ങളിലിരിക്കുന്ന മഹാന്മാരാണ് മൂന്നാമത്തേത്. അവർ പൂച്ചയെപ്പോലെ ഇരിക്കുകയും മ്യാവോ എന്നു പറയുകയും ചെയ്യുമെങ്കിലും, കടിച്ചുതിന്നാറില്ല.

സാരമില്ല. നമ്മുടെ മഹാന്മാർ പരസ്യമായി വൃത്തിശൂന്യരായി നിൽക്കുന്നതിനേക്കാൾ ഭേദം ഈ തെറ്റിദ്ധാരണതന്നെയാണപ്പാ. മഹത്വം അല്പം കുറഞ്ഞാലും വൃത്തിവേണം. വൃത്തിയുള്ള ശരീരത്തിൽ വൃത്തിയുള്ള മനസ്സ്.

## മറ്റു ചില യന്ത്രങ്ങൾ: ഒരു കുറിപ്പ്

പുതിയ യന്ത്രങ്ങൾക്കുവേണ്ടി ഞാൻ ഗവേഷണം പൂർത്തിയാക്കിവച്ചിരിക്കുന്ന ചില മേഖലകൾ താഴെകൊടുക്കുന്നു:

1. ദിനപ്പത്രങ്ങളിലെ നേരു കാണിക്കുന്ന യന്ത്രം.
2. ആൾക്കൂട്ടത്തിൽവച്ചും വിപ്ലവകാരികളെ തിരിച്ചറിയാനുള്ള യന്ത്രം.
3. നമ്മൾ വളർത്തുന്ന മൃഗങ്ങൾ നമ്മെപ്പറ്റി എന്തു ചിന്തിക്കുന്നു എന്നറിയാനുള്ള യന്ത്രം.
4. കരഞ്ഞുകാണിച്ചാൽ എന്തിനും ടിക്കറ്റു തരുന്ന യന്ത്രം.
5. ദുഃസ്വപ്നങ്ങളുണ്ടാവുമ്പോൾ ഉടനടി അതിലെ കഷ്ടപ്പെടുന്ന കഥാപാത്രമായി നമുക്കുപകരം നമ്മുടെ ശത്രുവിനെ പ്രതിഷ്ഠിക്കാനുള്ള യന്ത്രം.
6. വെട്ടാൻ വരുന്ന പോത്തിനോട് വേദമോതുന്ന യന്ത്രം.
7. കഥയറിയാതെ ആട്ടം കാണിക്കുന്ന യന്ത്രം.
8. കക്ഷത്തിലിരിക്കുന്നതു പോകാതെ ഉത്തരത്തിലിരിക്കുന്നത് എടുക്കുന്നയന്ത്രം.
9. പുരകത്തുമ്പോൾ വാഴനടുന്ന യന്ത്രം. വാഴവെട്ടുന്ന മോഡലും ലഭിക്കും.
10. "എന്തിനമ്മാവാ എന്നെത്തല്ലണേ? ഞാൻ നന്നാകുവാനാണോ?" എന്ന ചോദ്യത്തിന് 316 തക്കതായ ഉത്തരങ്ങൾ കൊടുക്കുന്ന യന്ത്രം.

# കുംഭ രാഷ്ട്രീയം

**മാ**ർച്ച് 27-ന് കേരള നിയമസഭയിലെ അംഗങ്ങൾ ചേർന്ന് മൂന്നു രാജ്യസഭാംഗങ്ങളെ തിരഞ്ഞെടുക്കണം. കോൺഗ്രസ്-എസ്, സി. പി. ഐ., സി. പി. എം. എന്നീ പ്രതിപക്ഷകക്ഷികളിൽപ്പെട്ട അംഗങ്ങൾ കാലാവധി തീരാറായി നിൽക്കുന്നു.

ഇടതുപക്ഷജനാധിപത്യ മുന്നണിയും വലതുപക്ഷ ജനാധിപത്യ (ഭരണ) മുന്നണിയും മുമ്മൂന്നു സ്ഥാനാർത്ഥികളെ നിറുത്തിയാണല്ലോ ഈ സീറ്റുകൾ മത്സരിച്ചെടുക്കുവാൻ പോകുന്നതു്.

ഇടതുമുന്നണിക്കാർ സ്ഥാനാർത്ഥി നിർണ്ണയകാര്യം ആലോചിച്ചുതുടങ്ങാൻ പോകുന്നതേയുള്ളൂ. സി. പി. ഐ. ക്കു് രാജ്യസഭയിൽ ഒരു സീറ്റ് തുടർന്നു നിലനിറുത്തണമെന്നുണ്ട്. സി.പി. എമ്മിനുമുണ്ട്. അതേസമയം അഖിലേന്ത്യാ മുസ്ലിംലീഗിന് ഒരു സീറ്റ് കിട്ടണമെന്ന ഡിമാൻഡുമുണ്ട്. അവർ ഇതേവരെ രാജ്യസഭ കണ്ടിട്ടില്ല. ഇപ്പോൾ ഒരു സീറ്റു കിട്ടുന്നതു് ആ പാർട്ടിക്കും ഇടതുമുന്നണിക്കാകെയും പ്രയോജനകരമാവുമെന്ന് അവർ പറയുന്നു. (ജനതയ്ക്കും ഒരു സീറ്റിൽ നോട്ടമുണ്ട്.) മൂന്നു സീറ്റും ഇങ്ങനെ വിഭജിച്ചാൽ തീരുന്ന പ്രശ്നമല്ല. 140 അംഗങ്ങളിൽ (141-ാമനായ ആംഗ്ലോ-ഇന്ത്യൻ നോമിനിക്ക് വോട്ടവകാശമില്ല.) ഒരു സീറ്റ് അംഗബലംകൊണ്ട് ഭരണ (വലതു) മുന്നണിക്കു പോകും. ഒരു സീറ്റ് പ്രതിപക്ഷ മുന്നണിക്കും പോകും. സമം സമം ആണല്ലോ ബലം. അതിനാൽ മൂന്നാമത്തെ സീറ്റ് എവിടെപ്പോകും? ആരെങ്കിലും കാലുമാറിയാൽ എങ്ങോട്ടും പോകാം. കാലൊന്നും മാറാതിരുന്നാൽ നറുക്കിട്ടു പോകാം. അതായതു് ആദ്യവോട്ടു കിട്ടുന്ന സീറ്റ് ലഭിച്ചാലേ വിജയം സുനിശ്ചിതമാകൂ. ഈ മാസം 15-ാം തീയതിയോടെ ഒരു ധാരണ ഉണ്ടാക്കാൻ കഴിയുമെന്നാണു ഇടതുമുന്നണി നേതൃത്വം കരുതുന്നതു്. വിട്ടുവീഴ്ച ചെയ്യാൻ മാർക്സിസ്റ്റുപാർട്ടി തയ്യാറായാൽ ഈ മുന്നണിക്ക് വലിയ ചിന്താക്കുഴപ്പം ഉണ്ടാകേണ്ടിവരികയില്ല.

പക്ഷേ, കുഴപ്പം വലതു (ഭരണ)മുന്നണിയിലാണ്. അവിടെ കക്ഷികൾ പതിമൂന്നാണ്. അതിൽ രാജ്യസഭാ സീറ്റിനു നോട്ടമുള്ളതു് മൂന്നു കക്ഷികൾക്കാണ്. 1. കോൺഗ്രസ്—എ. 2. കോൺഗ്രസ്—ഐ. 3. ജനത. മൂന്നു കക്ഷികളല്ലേ ഉള്ളൂ മൂന്നു സീറ്റുമുണ്ടല്ലോ എന്ന ചോദ്യം വളരെ ലളിതമായിപ്പോകും. ഇതു നോക്കൂ:

കോൺഗ്രസ്—എ. യിലെ വയലാർ രവിക്കു സീറ്റുവേണം. വരദരാജൻ നായർക്കു സീറ്റുവേണം. പാലാ കെ. എം. മാത്യുവിനു സീറ്റുവേണം. രവിയെ തഴയാനാകുമോ? ഇപ്പോഴത്തെ ഭരണമുന്നണിയുടെ ബൃഹസ്പതിയാണദ്ദേഹം. വരദരാജൻ നായരെ തഴയാനൊക്കുമോ? പാർട്ടിയിലെ സീനിയർ മോസ്റ്റ് ലീഡർ. ഗവർണർസ്ഥാനം നൽകാമെന്നു പറഞ്ഞാൽ അതൊക്കെനെടപ്പുള്ള കാര്യമല്ലെന്ന് ഏവർക്കുമറിയാം. കെ. എം. മാത്യുവിൻെറ ഡിമാൻഡ് അംഗീകരിക്കാതിരിക്കുന്നതും അപകടം. വയലാർ രവിക്ക് അസംബ്ലി സീറ്റുനൽകിയാലോ എന്ന ചിന്തയുണ്ട്. രവി അതു സ്വീകരിക്കുമോ എന്ന ആശങ്കയുമുണ്ട്. ഏതായാലും ഒരാൾക്കേ സീറ്റുള്ളൂ.

ഒരാൾക്കു സീറ്റുണ്ട് എന്നു പറഞ്ഞതുകൊണ്ടായില്ല. അതു് ജയിക്കുന്ന സീറ്റാവണം. അതായതു് ഫസ്റ്റ് പ്രിഫറൻഷ്യൽ വോട്ടു കിട്ടുന്ന സീറ്റ്. 36 വോട്ടു കിട്ടുന്ന ആദ്യത്തെ സീറ്റ്.

ആ സീറ്റ് കോൺഗ്രസ്—ഐ വിട്ടുകൊടുക്കുമോ? കോൺഗ്രസ്—ഐയ്ക്ക് ഒന്നാംസീറ്റുതന്നെ വേണം. മുഖ്യമന്ത്രിയുടെ കക്ഷിയാണ്. പ്രധാനമന്ത്രിയുടെ കക്ഷിയാണ്. ഒന്നാംസീറ്റ് കോൺഗ്രസ്—ഐയ്ക്കു് വിട്ടുകൊടുക്കാൻ പറ്റുന്നതല്ല. പക്ഷേ, സംഗതി കുഴപ്പം: കോൺഗ്രസ്—ഐയിൽ നാലഞ്ചുപേർ സ്ഥാനാർത്ഥിമോഹികളായി നിരന്നുകഴിഞ്ഞിരിക്കുന്നു. എം. എം. ജേക്കബ്, എം. എ. കൊച്ചുണ്ണി, കെ. എം. ചാണ്ടി എന്നിവർക്കൊക്കെ സീറ്റു വേണം. എസ്. കൃഷ്ണകുമാറിനും കിട്ടിയാൽകൊള്ളാമെന്നുണ്ട്. (അസംബ്ളി സീറ്റായാലും മതിയെന്ന് ഒരു ഭേദഗതിയുമുണ്ട്.) ഇതിനെല്ലാം പുറമേ മുഖ്യമന്ത്രി കരുണാകരനു തനതായ ഒരു സ്ഥാനാർത്ഥി വേറെയുമുണ്ട്. ഇവരെയെല്ലാം സാന്ത്വനപ്പെടുത്തി ആദ്യസീറ്റിൻെറ ഏകവ്യക്തിയെ നിശ്ചയിക്കുന്നതു് എളുതോ? അസാധ്യമായ കാര്യങ്ങൾ സാധ്യമാക്കിയെടുക്കാൻ ദൈവദത്തമായ സിദ്ധിയുള്ളയാളെന്ന് പലരും വിശ്വസിക്കുന്ന മുഖ്യമന്ത്രി കരുണാകരൻ ഇവിടെ എന്തുചെയ്യുമെന്ന് കാണാൻ പലരും കാത്തിരിക്കുന്നു. കരുണാകരപക്ഷക്കാരും കരുണാകരപ്രതിപക്ഷക്കാരും കോൺഗ്രസ്-ഐയിൽ പെരുകിവരുന്ന ഘട്ടമാണ്.

പിന്നെയുമുണ്ട് കുനാംകുരുക്ക്. കെ. ഗോപാലൻെറ ജനതാഗ്രൂപ്പിൻെറ പിന്തുണനേടിയതു് ഗോപാലനു് രാജ്യസഭാസീറ്റു നൽകാമെന്ന വാക്കിലാണ്. ഗോപാലനുമാത്രമല്ല, ഗോപാലനെ മാറാതെ പിടിച്ചുനിറുത്തിക്കൊണ്ടിരിക്കുന്ന ജോസഫ്മാത്തനും (ഇപ്പോൾ റെബൽ ജനത) സീറ്റു കൊടുക്കാമെന്നു സൂചന നൽകിയിരുന്നു. ഈ വാഗ്ദാനങ്ങളെല്ലാം പാലിക്കണം. അക്കരെച്ചെന്നിട്ടു് തോണിമുക്കുന്ന ഏർപ്പാടു് നല്ലതല്ലല്ലോ. പക്ഷേ, എങ്ങനെ വീതംവയ്ക്കും?

ദിവസങ്ങളും പകലുകളും നീറിത്തുടങ്ങുന്നു. കുംഭം മഴ കാത്തു. പെയ്തില്ല. അകലെ പള്ളവീർത്ത മേഘങ്ങൾ ഒളിച്ചുകളിക്കുന്നുണ്ട്. മഴയെന്നാണ്? മഴയ്ക്കുമുമ്പേ വേണം തെരഞ്ഞെടുപ്പെന്ന് ഒരു കൂട്ടർ. മേയ്? മഴ കഴിഞ്ഞുമതി എന്ന് മറ്റു ചില കൂട്ടർ. സെപ്റ്റംബർ? മേയ് കൂട്ടരും സെപ്റ്റംബർകൂട്ടരും ഭരണകക്ഷിക്കൂട്ടർതന്നെ. കുംഭരാഷ്ട്രീയത്തിനു നല്ല ചൂട്.

ഈ ചൂടിനിടയിൽ തിരുവനന്തപുരം നഗരം ഒരു നല്ല ക്രമസമാധാനം കണ്ടു. നാലഞ്ചുലക്ഷം ജനങ്ങളെ പൊരിവെയിലത്തിട്ടു പന്താടിയ ക്രമസമാധാനം.

വ്യോമസേനയുടെ കനകജൂബിലി പ്രമാണിച്ച് തിരുവനന്തപുരത്ത് പോർ

**രാജ്യസഭാ സീറ്റു പങ്കുവയ്ക്കൽ ഭരണമുന്നണിയെ ഈ കുംഭത്തിലിട്ടു നീറ്റുന്നു. ജനതാ വിമതന്മാരിൽ ഒരാളിനെങ്കിലും സീറ്റുകൊടുക്കാമെന്നു പറഞ്ഞിരുന്നതാണ്. അക്കരയെത്തിയിട്ടു് തോണി മുക്കുന്ന പരിപാടി നല്ലതല്ലല്ലോ. പക്ഷേ, സീറ്റെങ്ങനെ നൽകും?**

**'കൗമുദി ന്യൂസ് സർവീസ്'**



# പളു: മാനനഷ്ടം

**ക**ലാകൗമുദിവാരികയുടെ എഡിറ്റർ, പ്രിൻറർ, പബ്ലിഷർ എന്നീവരായ നിങ്ങളെ തെര്യപ്പെടുത്തുന്ന നോട്ടീസ്.

എൻെറ കക്ഷിയും, കെ. എസ്. പി. ചെയർമാനുമായ ശ്രീ. നന്ദാവനം സുശീലൻ എനിക്ക് അറിവുതന്ന് അധികാരപ്പെടുത്തിയതനുസരിച്ച് ഞാൻ ഈ നോട്ടീസ് അയയ്ക്കുന്നതാകുന്നു.

തിരുവനന്തപുരം രവി പ്രിൻറേഴ്സിൽ അച്ചടിച്ച് പ്രസിദ്ധപ്പെടുത്തുന്ന കലാകൗമുദി വാരികയുടെ 338-ാം ലക്കത്തിൽ 5-ാം പേജ് നിറയെ വളരെ പ്രാധാന്യത്തോടെ "നത്തുദാമു" എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന എഡിറ്റോറിയൽ എൻെറ കക്ഷിയെ മനപ്പൂർവ്വം അപമാനിക്കാനും അവഹേളിക്കാനും പൊതുജനമദ്ധ്യത്തിലും സ്നേഹിതന്മാരുടെയും ബന്ധുമിത്രാദികളുടെയും ഇടയിലും ടിയാൻ പ്രവർത്തിക്കുന്ന രാഷ്ട്രീയരംഗത്തും ഒരു ജുഗുപ്സാപാത്രമാക്കി ടിയാൻെറ സൽക്കീർത്തിക്കു കളങ്കം ചേർക്കുന്നതിനും കരിതേച്ചു കാണിച്ച് എൻെറ കക്ഷിയുടെ ഭാവിശ്രേയസ്സിനു വിഘ്നംനേരിടുവിക്കുന്നതിനും ടിയാനും പാർട്ടിക്കും കുടുംബത്തിനും മാനഹാനിയും മനോവേദനയും ഉണ്ടാക്കുന്നതിനും വേണ്ടിയുള്ളതാണ്.

ടി വാരികയുടെ ഒരു പേജു നിറയെ ചേർത്തു് ആരുടെയും ശ്രദ്ധ ആകർഷിക്കുന്ന രീതിയിൽ പ്രസിദ്ധീകരിച്ചിട്ടുള്ള ടി എഡിറ്റോറിയൽ വായിച്ചിട്ട് അനേകായിരങ്ങൾ എൻെറ കക്ഷിയെ നേരിട്ടും, ഫോണിൽക്കൂടി വിളിച്ചും അപകീർത്തികരമായ ടി എഡിറ്റോറിയലിനെക്കുറിച്ച് അന്വേഷിച്ചിട്ടുള്ളതും ടി എഡിറ്റോറിയൽ പ്രസിദ്ധീകരിച്ചതിനു ശേഷം എൻെറ കക്ഷിയെ കാണുന്ന നാട്ടുകാരും പൊതുജനങ്ങളും വളരെ പുച്ഛരസത്തിലും അവഹേളനാത്രപത്തിലും എൻെറ കക്ഷിയോട് പെരുമാറി വരുന്നതു്, ടിയാൻ വ്യാകുലചിത്തനായി കടുത്ത അപമാനിതനായി കഴിയേണ്ട ഗതികേട് ഉണ്ടാക്കിയിട്ടുള്ളതുമാണ്.

"രാഷ്ട്രീയത്തിൽ ആദർശത്തിനു പുല്ലുവിലപോലും കല്പിച്ചിട്ടില്ലാത്ത ആര്യാടൻ മുഹമ്മദിൻെറയും വക്കം പുരുഷോത്തമൻെറയും തച്ചടി പ്രഭാകരൻെറയും" എന്നു തുടങ്ങി, പലതരം രാഷ്ട്രീയ വേലവയ്പുകാരുടെ പേരുകൾ പറഞ്ഞു് ഒടുവിൽ എൻെറ കക്ഷിയുടെയുംകൂടി പേരു ചേർത്തു്, ആ നിരയിൽ "എ. കെ. ആൻറണിയെക്കൊണ്ടുചെന്നു നിറുത്തിയാൽ അദ്ദേഹവും കറക്ടായി അവിടെ ചേരും" എന്നു പറഞ്ഞിരിക്കുന്നതിനേക്കാൾ അപമാനകരമായി മറ്റൊന്നില്ല. ഈ പറഞ്ഞ മറ്റു പേരുകാരെപ്പോലെ ആദർശത്തെ പുല്ലാക്കുന്ന 'പ്രായോഗിക'വിദ്യയൊന്നും എൻെറ കക്ഷി പ്രയോഗിച്ചിട്ടില്ലെന്നിരിക്കേ, അപമാനകരമായ വിധം എൻെറ കക്ഷിയുടെ പേരു് പ്രസ്തുത എഡിറ്റോറിയലിൽ ചേർത്തതു് അങ്ങേയറ്റത്തെ അനീതിയാണ്. അതിനാൽ നിങ്ങളുടെ വാരികയുടെ ഏറ്റവും അടുത്ത ലക്കത്തിൽത്തന്നെ ഈ പരാമർശം പിൻവലിച്ചുകൊണ്ടുള്ള പ്രസ്താവന ഈ നോട്ടീസ് കിട്ടി ഒരാഴ്ചക്കകം വലിയ പ്രാധാന്യത്തോടെ പ്രസിദ്ധപ്പെടുത്തിയില്ലെങ്കിൽ, നിങ്ങളുടെമേൽ എൻെറ കക്ഷിക്കുണ്ടായിട്ടുള്ള മാനനഷ്ടത്തിനു് ക്രിമിനലായും സിവിലായും വ്യവഹാരങ്ങൾ ബോധിപ്പിച്ച് പരിഹാരം തേടുന്നതാണെന്ന വിവരം തെര്യപ്പെടുത്തിക്കൊള്ളുന്നു.

തിരുവനന്തപുരം കോടതികളിൽ
വ്യവഹരിക്കുന്ന അഡ്വക്കേറ്റ്
ബി. രാജാരാമൻനായർ (ഒപ്പ്).

വിമാനങ്ങളുടെ ഒരു പ്രകടനം പ്ലാൻ ചെയ്തിരുന്നു. വിമാനങ്ങൾ വന്നു. റിഹേഴ്സൽ നടന്നു. പത്രങ്ങൾ പെരുമ്പറ മുഴക്കി. എല്ലാം ചേർന്നപ്പോൾ കഴിഞ്ഞ ഞായറാഴ്ച വിമാനത്താവളത്തിനകത്തും പുറത്തുമായി നാലഞ്ചുലക്ഷം ജനങ്ങൾ കൂടി. അപൂർവ്വകാഴ്ചകൾ കാണാൻ അവർവന്നു. നാലുവിളക്കുകത്തിച്ചുവച്ച് ഉച്ചഭാഷിണിയിലൂടെ ബിച്ചുതിരുമലയുടെ പാട്ടുകൾ പാടുന്നിടത്തും, മൂന്നാലാനകൾ കുടയും വെഞ്ചാമരവുമായി എഴുന്നെള്ളുന്നിടത്തും പതിനായിരക്കണക്കിനാളു കൂടുന്ന ഈ നാട്ടിൽ പോർവിമാനങ്ങൾ വന്നാലുള്ള കഥ പറയാനില്ല. പോർവിമാനകേന്ദ്രങ്ങളിലും, പോർക്കളങ്ങളിലും നിന്നൊക്കെ അകന്ന് വളരെ സ്വസ്ഥമായി ഉറങ്ങിക്കിടക്കുന്ന തെക്കൻ കേരള ജില്ലകൾ അദ്ഭുതക്കാഴ്ചകൾ കാണാൻ പൊരിവെയിലിൽ ശംഖുംമുഖത്തും വിമാനത്താവളത്തിൻെറ പരിസരങ്ങളിലും വിമാനത്താവളത്തിനുള്ളിൽ തന്നെയും കാത്തുനിന്നു. കൂട്ടത്തിൽ ചില ഉത്സാഹികൾ റൺവേക്കരികിലും നിരന്നു. റൺവേയിൽ ആളുനിന്നാൽ വിമാനം പൊങ്ങുകയും താഴുകയും ചെയ്യുന്നതെങ്ങനെ? വ്യോമസേനക്കാർ, പൊലീസധികൃതരെ തങ്ങളുടെ പ്രയാസമറിയിച്ചു. പൊലീസ് കുറെ ഉണ്ടായിരുന്നു. അവർ ശ്രമിച്ചാൽ മാറിപ്പോകുന്ന തരത്തിലുള്ളതായിരുന്നില്ല അവിടത്തെ ജനാവലി. കുഴപ്പമായി. ജനം മാറാതായി. പോർവിമാനം പറക്കാതെയുമായി. പരിപാടികൾ റദ്ദായി. വെയിലും ദാഹവുമൊക്കെ സഹിച്ചു വെയിലിൽ വാടി കാത്തുകിടന്ന ലക്ഷങ്ങൾ ഇളിഭ്യരെപ്പോലെ മടങ്ങിപ്പോകേണ്ടിവരികയും ചെയ്തു.

ജനക്കൂട്ടത്തെ നിയന്ത്രിക്കാൻ തക്കവണ്ണം പൊലീസ് സേനയെ നിരത്താൻ കഴിയാഞ്ഞതു് ആരുടെ കുഴപ്പം? സിറ്റി പൊലീസ്കമ്മിഷണർ മധേക്കർ മുതൽ ഇൻസ്പെക്ടർ ജനറൽമാരും ഡയറക്ടർ ജനറലും പൊലീസ് മന്ത്രിയുമൊക്കെ സ്ഥിതിചെയ്യുന്ന തലസ്ഥാനത്തു് ഇത്രയും വലിയ ജനക്കൂട്ടം കൂടുമ്പോൾ, ഇത്രയും വലിയ ഒരു പ്രകടനം നടക്കാനിരിക്കുമ്പോൾ, സ്ഥിതിഗതിനിയന്ത്രണത്തിനു ബാദ്ധ്യതയുള്ള പൊലീസ് എവിടെപ്പോയി?

കേരളത്തിലെ പൊലീസ് മണങ്ങൂസുകളൊന്നുമല്ല. നാലഞ്ചുലക്ഷം മാത്രംവരുന്ന ഒരു ജനക്കൂട്ടത്തെ നേരാംവഴി നിയന്ത്രിക്കാനൊക്കെ അറിഞ്ഞുകൂടാത്തവരുമല്ല. പക്ഷേ തങ്ങൾക്ക് അറിഞ്ഞുകൂടെന്നു ഭാവിക്കാൻ പൊലീസിനു കഴിഞ്ഞു.

എന്തിന്?

ഒരുവിഭാഗം പൊലീസുകാർ പറയുന്നതെന്താണെന്നോ?

ഇവിടത്തെ പൊലീസ് അണികളിൽ അസംതൃപ്തി നീറിക്കയറുകയാണ്. ഒരു സബ്ഇൻസ്പെക്ടർക്ക് സർക്കിൾ ഇൻസ്പെക്ടറാവാൻ പന്ത്രണ്ടും പതിനാറുംകൊല്ലംവേണ്ടിവരുന്നു. ഒരു സർക്കിൾ ഇൻസ്പെക്ടർക്ക് ഡിവൈ. എസ്. പി. യായി റിട്ടയർ ചെയ്യാൻ കഴിഞ്ഞാൽ അതു മഹാഭാഗ്യമായിത്തീരുന്നു. ഒരു ഡിവൈ. എസ്. പി.ക്ക് എസ്. പി. യാകാൻ കഴിഞ്ഞാൽ അതിലേറെ മറ്റൊന്നുംവേണ്ട. പക്ഷേ, ഇതു് പൊലീസിലെ നോൺ ഐ. പി. എസ്. കാരുടെ കാര്യമാണ്. ഐ. പി. എസുകാരനായ ഒരു ഡിവൈ. എസ്. പി. ക്ക് എസ്. പി. യാകാൻ മൂന്നോ നാലോ കൊല്ലം മതിയത്രേ. ഈ പരാതി മുൻഗവണ്മെൻറു ശ്രദ്ധിച്ചിരുന്നതായും പരാതിതീർക്കാൻ ചില നിർദ്ദേശങ്ങളൊക്കെ വന്നിരുന്നതായും കേൾക്കുന്നു. പക്ഷേ അന്നു നടന്നില്ല. ഇന്നു നടക്കുന്നതുമില്ല. അസംതൃപ്തമായ പൊലീസ് ഓഫീസർനിരകൾ മേൽനിന്ന് ഉത്തരവുണ്ടെങ്കിൽ മാത്രം എന്തെങ്കിലും ചെയ്യും. ഇല്ലെങ്കിൽ വെറുതെയിരിക്കും.

ഇതാണോ തിരുവനന്തപുരം വിമാനത്താവളത്തിൽ സംഭവിച്ചതെന്നറിഞ്ഞുകൂട. ഏതായാലും കുംഭവെയിലിൽ നാലഞ്ചുലക്ഷം ജനങ്ങൾ ഭൂമിയോളം ക്ഷമ കാണിച്ച് ക്രമസമാധാനം പാലിച്ചു!

# നൂറു കൊല്ലം പിന്നിടുന്ന ടെലിഫോൺ

**"ടെ**ലിഫോണുമായി ഇടപെടുന്നതു തന്നെ ആളുകൾക്ക് അരോചകമായിരിക്കയാണ്. ലോക്കൽ കോളുകൾ പോലും ശരിക്കു കിട്ടുന്നില്ല. ട്രങ്ക് കോളുകളുടെ കാര്യം പറയുകയും വേണ്ട. ട്രങ്ക് കോളുകൾ ബുക്ക് ചെയ്തു കിട്ടാൻ തന്നെ മഹാ വിഷമം. ബുക്ക് ചെയ്യാൻ കഴിഞ്ഞാൽ കോൾ കിട്ടുന്നതു് എപ്പോഴെങ്കിലുമായിരിക്കും; ചിലപ്പോൾ തീരെ കിട്ടിയില്ലെന്നും വരാം. ഇതിനു പുറമേ, കഴിഞ്ഞ ഏതാനും ദിവസങ്ങളായി സ്റ്റോറിൽ പലേടത്തും ആയിരക്കണക്കിനു ഫോണുകൾ 'ചത്തു' കിടക്കുകയാണത്രേ! ടെലിഫോൺ വകുപ്പിൽ ഈ കുത്തഴിഞ്ഞ അവസ്ഥ ഇന്നോ ഇന്നലെയോ തുടങ്ങിയതല്ല; ഇപ്പോൾ സ്ഥിതി കൂടുതൽ വഷളായിരിക്കയാണെന്നുമാത്രം." കേരളത്തിലെ ഒരു പ്രമുഖപത്രത്തിന്റെ അടുത്ത ദിവസങ്ങളിലൊന്നിലെ മുഖപ്രസംഗത്തിൽനിന്നുദ്ധരിച്ചതാണിതു്. വേറൊരു പ്രമുഖപത്രത്തിൽ അന്നേദിവസംതന്നെ വന്ന വാർത്ത നോക്കൂ: "ടെലിഫോൺ ഒരു ശാപം—ഇവിടെ ടെലിഫോൺ ഉപയോഗിക്കുന്നവരെ സംബന്ധിച്ചിടത്തോളം അതു മഹാശാപമായിത്തീർന്നിരിക്കുന്നു. ജീവനക്കാർ അധികൃതരേയും അധികൃതർ ജീവനക്കാരേയും കുറ്റപ്പെടുത്തി യഥാർത്ഥപ്രശ്നത്തിൽനിന്നു തടിതപ്പുന്നു. ടെലിഫോൺ, ഉപയോക്താക്കളുടെ, ആവശ്യത്തിനുപകരിക്കാത്ത ഒരു വസ്തുവാണെന്ന് ദിവസേന തെളിഞ്ഞുകൊണ്ടിരിക്കുന്നു. ഇപ്പോൾ ഏതാണ്ട് മൂവായിരം ടെലിഫോണെങ്കിലും ചത്തുകിടക്കുകയാണത്രെ. കൂട്ടത്തിൽ ഡിവിഷനൽ മാനേജരുടെ ഓഫീസ് ഫോണും." കോഴിക്കോട്ട് നഗരത്തിലെ സ്വന്തം പ്രതിനിധിയുടെ റിപ്പോർട്ടാണിതു്. കാര്യക്ഷമതയില്ലായ്മയുടെ പരാതികൾ ടെലിഫോണിനെക്കുറിച്ച് ഇന്ത്യയിലെ പല നഗരങ്ങളിൽനിന്നും കേൾക്കാറുള്ളതാണ്. തെറ്റിവരുന്ന വിളികൾ, കിട്ടാൻ താമസം, മറ്റുള്ളവരുടെ സംസാരം കേൾക്കൽ അഥവാ 'ക്രോസ് ടാക്കിങ്' തെറ്റായ ബില്ലിങ്, കേടുപാടുകൾ തീർക്കാനെടുക്കുന്ന സമയം എന്നിങ്ങനെ പലതും. പക്ഷേ, വളരെ പെട്ടെന്ന് ആശയവിനിമയം നടത്താനുള്ള ഉപകരണമെന്ന നിലയിൽ ടെലിഫോണിന്റെ സ്ഥാനം പ്രത്യേകം പറയേണ്ടതില്ല. വളരെ ചുരുങ്ങിയ സമയംകൊണ്ട് ലോകത്തിന്റെ ഏതു മൂലയിലുള്ളവരുമായും ടെലിഫോണിൽക്കൂടി ബന്ധപ്പെട്ട് നേരിട്ടു സംസാരിക്കാം. ആ ഒരൊറ്റക്കാരണം കൊണ്ടാണ് ടെലിഫോണിനു് പണമടച്ച് വർഷങ്ങളായി കണക്ഷൻ കിട്ടാൻ ആളുകൾ കാത്തിരിക്കുന്നതു്.

"ദൂരെനിന്നുള്ള ശബ്ദം" എന്നർത്ഥം വരുന്ന ടെലിഫോൺ അലക്സാണ്ടർ ഗ്രഹാംബെൽ 1875-ൽ കണ്ടുപിടിച്ചു കഴിഞ്ഞു്, ആറ് കൊല്ലത്തിനകംതന്നെ ഇന്ത്യയിൽ ടെലിഫോൺ മണികൾ മുഴങ്ങിത്തുടങ്ങിയിരുന്നു. ലണ്ടനിലെ ഓറിയന്റൽ ടെലിഫോൺ ആൻഡ് ഇലക്ട്രിക് കമ്പനിക്ക് ഇന്ത്യയിലെ അഞ്ചു നഗരങ്ങളിൽ ടെലിഫോൺ എക്സ്ചേഞ്ചുകൾ സ്ഥാപിക്കാൻ ബ്രിട്ടീഷ് ഗവർണ്ണർ ജനറൽ അനുമതി

പരിശീലനകാലം. വളരെ സൗമ്യതയോടും മര്യാദയോടും വരിക്കാരുടെ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ പരിശീലനകാലത്ത് പഠിപ്പിക്കുന്നുണ്ടെന്നാണ് അധികൃതർ പറയുന്നത്.





ടിപ്പുവിന്റെ കാലത്ത് സ്ഥാപിക്കപ്പെട്ട പൂണമല്ലിയിലെ തൂണ്. ഇതിന്റെ മുകളിലെ ഇരുമ്പുകമ്പികൾ ടെലിഗ്രാഫ് സന്ദേശങ്ങളയയ്ക്കാൻ ഉപയോഗപ്പെടുത്തിയിരുന്നു.

നൽകി. അതിൻഫലമായി 1882-ജനുവരി 28-ാം തീയതി മദ്രാസിലെ ജോർജ് ടൗണിൽ എറബാലു ചെട്ടിത്തെരുവിൽ ഇന്ത്യയിലെ ആദ്യത്തെ ടെലിഫോൺ എക്സ്ചേഞ്ച് നിലവിൽ വന്നു. ഇരുപത്തഞ്ച് വരിക്കാരായിരുന്നു ആദ്യം ടെലിഫോണിന്. അതോടൊപ്പംതന്നെ ബോംബെ, കല്ക്കത്ത, കറാച്ചി, റംഗൂൺ, എന്നീ നഗരങ്ങളിലും ടെലിഫോൺ എക്സ്ചേഞ്ചുകൾ സ്ഥാപിക്കപ്പെട്ടു. 1914-ൽ സിംലയിലാണ് ഇന്ത്യയിലെ ആദ്യത്തെ ഓട്ടോമാറ്റിക് ടെലിഫോൺ എക്സ്ചേഞ്ച് സ്ഥാപിതമായതു്.

പക്ഷേ, മദ്രാസുകാർ ഈ പുതിയ ഉപകരണത്തെ അത്ര എളുപ്പത്തിലൊന്നും സ്വാഗതം ചെയ്തില്ല. "സൈക്കിൾ മെസഞ്ചർ" മാർഗ്ഗേനതന്നെ സന്ദേശങ്ങളെത്തിക്കാനാണ് അവർ മുതിർന്നതു്. 'ഞങ്ങളെ സമീപിക്കുന്ന ആർക്കും ടെലിഫോണിന്റെ പ്രവർത്തനം വിവരിച്ചു കൊടുക്കാം. സൗജന്യനിരക്കിൽ ഒരു ടെലിഫോൺ എടുക്കൂ" എന്നായിരുന്നു 1950-ൽ ഹിന്ദുപത്രത്തിൽ വന്നുകൊണ്ടിരുന്ന പരസ്യം. പുതുതായി ടെലിഫോൺ കണക്ഷൻ എടുക്കുന്നവർക്ക് കമ്പനിക്കാർ പല ആനുകൂല്യങ്ങളും നൽകിയിരുന്നു. വീടുതോറും നടന്ന് വരിക്കാരെ പുതുതായി ചേർക്കുന്നവർക്കും ആകർഷകമായ കമ്മിഷൻ ലഭിച്ചിരുന്നു. പക്ഷേ, ടെലിഫോൺ വികസനം തന്റെ ജീവിതവ്രതമാക്കിയ, പതിനഞ്ചു കൊല്ലം അതിന്റെ തലപ്പത്തിരുന്ന ബ്രോംഹെഡ് എന്ന സായിപ്പിനു് 1910 ആവുമ്പോഴേക്ക് വെറും 250 വരിക്കാരെ ചേർക്കാനേ കഴിഞ്ഞുള്ളൂ. 1915-ൽ മദ്രാസ് പോർട്ട് ട്രസ്റ്റ് പ്രതിവർഷം 3475 രൂപ നിരക്കിൽ പുതിയ പത്തു് ടെലിഫോൺ ലൈനുകൾ എടുത്തതു് ഒരു മഹാസംഭവമായിരുന്നു.

## ഇന്ത്യയിലെ ടെലിഫോണുകളുടെ വളർച്ച

പക്ഷേ, ഇപ്പോൾ സ്ഥിതിഗതികൾ മാറിയിരിക്കുന്നു. ഇന്ത്യയിലെ വൻനഗരങ്ങളിലെല്ലാം വർഷങ്ങളായി ടെലിഫോൺ കണക്ഷന് പണമടച്ച് കാത്തിരിക്കുന്നവരുണ്ട്. അഞ്ചുലക്ഷം പേരാണ് കാത്തിരിക്കുന്നതു്. ബോംബെയിൽ 1 40,000, ഡെൽഹിയിൽ 77,000, കൽക്കത്തയിൽ 25,000, മദ്രാസിൽ 19,000, അഹമ്മദബാദ്, ഹൈദരാബാദ്, ബാംഗ്ളൂർ തുടങ്ങിയ ഇടങ്ങളിൽ 10,000ത്തിലധികം എന്നിങ്ങനെ! ഇപ്പോൾ ഇന്ത്യയിലാകെ ഇരുപത്തഞ്ചുലക്ഷം പേർക്ക് ടെലിഫോൺ കണക്ഷനുണ്ട്. അഞ്ചു കൊല്ലത്തിനകം ഇതു് ഇരട്ടിയാവുമെന്നാണ് കണക്ക്. ഏഴായിരത്തിലപ്പുറം എക്സ്ചേഞ്ചുകളാണ് ഇപ്പോഴുള്ളതു്. സ്വാതന്ത്ര്യലബ്ധികാലത്തു് രാജ്യത്താകെ 320 എക്സ്ചേഞ്ചുകളും 86,000 ടെലിഫോണുകളുമാണുണ്ടായിരുന്നതു്. ഇപ്പോൾ ഇന്ത്യയിലെ എല്ലാ നഗരങ്ങളേയും തമ്മിൽ ബന്ധിപ്പിക്കുന്ന

**കൗമുദി ന്യൂസ് സർവീസ്**

മദ്രാസ് ടെലിഫോൺ ഹൗസിലെ ട്രങ്ക് എക്സ്ചേഞ്ച്



കോ ആക്സിയൽ കേബിളുകളും അവയിൽ ടെലിവിഷൻ ചാനലുകളും പ്രേഷണം ചെയ്യാൻപററിയ സൂക്ഷ്മതരംഗ (മൈക്രോവേവ്) വ്യൂഹവുമുണ്ട്. മൈക്രോവേവ് സമ്പ്രദായത്തിലൂടെ ടെലിവിഷൻ പ്രേഷണം ഇപ്പോൾത്തന്നെ ബോംബെ, ഡെൽഹി, മദ്രാസ്, ബാംഗ്ളൂർ എന്നീ നഗരങ്ങളിൽ നടക്കുന്നുണ്ട്. ഇന്ത്യയിലെ 274 നഗരങ്ങൾ തമ്മിൽ ഇപ്പോൾ വരിക്കാർക്ക് നേരിട്ട് വിളിക്കാവുന്ന എസ്. ടി. ഡി. ബന്ധമുണ്ട്.

ആദ്യകാലങ്ങളിൽ വിദൂരനഗരങ്ങളിൽ ഉള്ളവർക്ക് തമ്മിൽ ബന്ധപ്പെടുന്നതിന് ട്രങ്ക്കോളുകളിലൂടെ മാത്രമേ സാദ്ധ്യമായിരുന്നുള്ളൂ. ഒരേ സമയത്ത് ചുരുക്കം ചിലർക്കേ അപ്പോൾ സംസാരിക്കാൻ കഴിഞ്ഞിരുന്നുള്ളൂ. മൾട്ടിപ്ലെക്സിങ് സമ്പ്രദായം നിലവിൽവന്നതോടെയാണ് ഒരേ സമയത്തുതന്നെ നിരവധി പേർക്ക് സംസാരിക്കാൻ കഴിഞ്ഞത്. വാഹകം ടൂബുകൾ പ്രവർത്തനക്ഷമമായതോടെ ഒരേ കേബിളിൽക്കൂടി മൂന്നുമുതൽ പന്ത്രണ്ടുപേർക്ക് സംസാരിക്കാൻ കഴിഞ്ഞു.

ടെലിഫോൺ ഉപകരണങ്ങൾ നിർമ്മിക്കുന്ന ഇന്ത്യൻ ടെലിഫോൺ ഇൻഡസ്ട്രീസ് ബാംഗ്ളൂരിൽ നിലവിൽ വന്നത് ഇന്ത്യയിൽ ടെലിഫോണിൻെറ വളർച്ചയുടെ ഒരു നാഴികക്കല്ലായിരുന്നു. തുടർന്ന് 1967 മുതൽ 'പെൻടകോൺട' ക്രോസ്ബാർ സ്വിച്ചുകൾ ആധാരമാക്കി പ്രവർത്തിക്കുന്ന ഓട്ടോമാററിക് ടെലിഫോൺ എക്സ്ചേഞ്ചുകൾ പ്രവർത്തനക്ഷമമായി. ഇറക്കുമതിചെയ്ത ചില ക്രോസ്ബാർ വ്യൂഹങ്ങളുടെ തകരാറുകൾപോലും നേരെയാക്കാൻ നാം വൈദഗ്ദ്ധ്യം നേടിക്കഴിഞ്ഞു. ഇലക്ട്രോണിക് സ്വിച്ചിങ് സമ്പ്രദായം ആധാരമാക്കിയുള്ള ഓട്ടോമാററിക് എക്സ്ചേഞ്ചുകൾക്കാണ് ഇപ്പോൾ ടെലിഫോൺ പ്രാമുഖ്യം നൽകിയിരിക്കുന്നത്. അത്തരമൊരു എലക്ട്രോണിക്ക് എക്സ്ചേഞ്ച് ഇപ്പോൾ ഡെൽഹിയിലെ രജൗരി ഗാർഡനിൽ പ്രവർത്തിക്കുന്നുണ്ട്.

ഇന്ത്യയിൽ ഇപ്പോൾ 300 പേർക്ക് ഒരു ടെലിഫോൺ എന്നാണ് കണക്ക്. മററു രാജ്യങ്ങളിലേതുമായി താരതമ്യം ചെയ്താൽ ഈ സംഖ്യ വളരെ കുറവാണ്. അമേരിക്കയിലും സ്വീഡനിലും രണ്ടു പേരിൽ ഒരാൾക്കുവീതം ടെലിഫോണുണ്ട്. ഏഷ്യൻ രാജ്യങ്ങളിൽ ജപ്പാനാണ് മുൻപന്തിയിൽ നിൽക്കുന്നത്. സാമ്പത്തികമായി വളരെ പിന്നോക്കം നില്ക്കുന്ന മൂന്നാംലോകരാജ്യങ്ങളിലേ ഈ അനുപാതം ഇന്ത്യയിലേതിനെക്കാൾ കുറവായിട്ടുള്ളൂ. നമ്മുടെ രാജ്യത്ത് ടെലിഫോൺ നഗരങ്ങളിൽ മാത്രമേ സാധാരണമായിട്ടുള്ളുവെന്നും നാട്ടിൻപുറങ്ങളിൽനിന്ന് നാഴികകളോളം നടന്നാലേ ടെലിഫോൺ ചെയ്യാൻ സൗകര്യമുള്ളു എന്നതും എടുത്തുപറയേണ്ടതാണ്.

## മദ്രാസ് ടെലിഫോണിൻെറ ചരിത്രം

ഇന്ത്യയിലെ മഹാനഗരങ്ങളിൽ വച്ചേററവും മെച്ചപ്പെട്ട സേവനം ടെലിഫോണിൻെറ കാര്യത്തിൽ മദ്രാസിലായതിനാലാവണം ഇന്ത്യയിലെ ടെലിഫോണിൻെറ ശതാബ്ദിയാഘോഷങ്ങൾക്ക് ഈ മാസം മദ്രാസിൽ തുടക്കം കുറിച്ചത്. പ്രത്യേക തപാൽസ്റ്റാമ്പ് ഇറക്കാനും ആഘോഷങ്ങളിൽ പങ്കുകൊള്ളാനും പ്രസംഗിക്കാനുമായി കേന്ദ്രമന്ത്രി സ്റ്റീഫൻ തെരഞ്ഞെടുത്തത് മദ്രാസായിരുന്നു. അവിടെവച്ചുതന്നെ അദ്ദേഹം ടെലിഫോൺ വരിക്കാർക്ക് അശനിപാതമായ നിരക്കുകളുടെ വർദ്ധനവിനെപ്പററി സൂചിപ്പിക്കുകയും ചെയ്തു.

"ടെലിഫോണിന് കൂടുതൽ വരിക്കാരുണ്ടായാൽ നിങ്ങൾക്ക് കൂടുതൽ ആളുകളുമായി സംസാരിക്കാം. അതിനാൽ നിങ്ങളുടെ സുഹൃത്തിനേയും ഒരു ടെലിഫോണെടുക്കാൻ പ്രേരിപ്പിക്കൂ" എന്നിങ്ങനെ പോയി 1925-ലും മദ്രാസ് ടെലിഫോൺ കമ്പനിയുടെ പരസ്യം. 1923-ൽ ഉടമസ്ഥാവകാശം ഏറെറടുത്ത പുതിയ കമ്പനിയുടെ ഡയറക്ടർബോർഡിൽ ഇന്ത്യക്കാരും ആദ്യമായി നിർദ്ദേശിക്കപ്പെട്ടു. നാട്ടുകാർക്കും ടെലിഫോൺ കമ്പനിയുടെ നടത്തിപ്പിൽ പങ്കുണ്ടെന്നുവന്നാൽ വരിക്കാരുടെ എണ്ണം കൂടുമെന്നായിരുന്നു കണക്കുകൂട്ടൽ. ഇതു ശരിയായി. 1224-ൽ നിന്ന് കണക്ഷനുകളുടെ എണ്ണം 1924-ൽ 1515 ആയി വർദ്ധിച്ചു. അക്കാലത്ത് ബോംബെയിലും കൽക്കത്തയിലും 8,000 ടെലിഫോൺ കണക്ഷനുകൾ ഉണ്ടായിരുന്നു.

1925-ൽ ചൈനാബസാറിൽ ഒരു ഓട്ടോമാററിക് ടെലിഫോൺ എക്സ്ചേഞ്ച് കെട്ടിടത്തിൻെറ നിർമ്മാണം തുടങ്ങി. 1926 ഏപ്രിൽ 2-ാം തീയതി മദ്രാസിലെ "ടെലിഫോൺഹൗസ്" തുറന്നു. മദ്രാസ് ടെലിഫോൺ കമ്പനിതന്നെയാണ് ഈ കെട്ടിടം നിർമ്മിച്ചത്. 1925-ൽ വരിക്കാർ 2155 മാത്രമായിരുന്നു. 1929 അവസാനത്തിൽ മദ്രാസ് ടെലിഫോൺ കമ്പനി 84,105 രൂപ വിലയുള്ള ടെലിഫോൺ ഉപകരണങ്ങൾ എഴുതിത്തള്ളി. 1926-ൽ ഓട്ടോമാററിക് എക്സ്ചേഞ്ചുകൾ വന്നതോടെ അതുവരെ ഉപയോഗിച്ചുവന്നിരുന്ന "എറിക്സൺ മാഗ്നെറേറാ റിങ്ങിങ് ടെലിഫോൺ ഉപകരണങ്ങൾ" കാലഹരണപ്പെട്ടതിനാലാണിതു വേണ്ടിവന്നത്. ആവ ലേലത്തിൽ വിൽക്കാൻ ശ്രമിച്ചുവെങ്കിലും സിലോണിലെ ചില ചായത്തോട്ടമുടമകൾ പരിമിതമായ അളവിൽ എസ്റ്റേററുകളിൽ സ്വകാര്യഫോണുകൾ സ്ഥാപിക്കാൻ വളരെ കുറഞ്ഞ വിലയ്ക്കുള്ള ചില ഉപകരണങ്ങൾ വാങ്ങിയതൊഴിച്ചാൽ വില്പനയൊന്നും നടന്നില്ല. പിന്നീട് സൂക്ഷിക്കാൻ സ്ഥലമില്ലാതായപ്പോൾ മദ്രാസ് ടെലിഫോൺ ഹൗസിൻെറ മൂലയിലുള്ള ഒരു കിണററിൽ അവ തള്ളുകയാണുണ്ടായത്—അര ശതാബ്ദത്തെ ഉപയോഗത്തിനു ശേഷം! വളരെ ചുരുക്കം വരിക്കാരുണ്ടായിരുന്നപ്പോഴും മദ്രാസ് ടെലിഫോൺ ലാഭത്തിൽത്തന്നെയായിരുന്നു നടന്നിരുന്നത്. 1932-ൽ കമ്പനിയുടെ ലാഭം 27,353 രൂപയായിരുന്നു. ടെലിഫോണിൻെറ വാടക വീടുകളിൽ പ്രതിവർഷം 250 രൂപയും വ്യാപാരസ്ഥലങ്ങളിൽ 300 രൂപയും ആയിരുന്നു. മദ്രാസ് സെൻട്രൽ സ്റ്റേഷൻ, എഗ്മൂർ സ്റ്റേഷൻ എന്നിവിടങ്ങളിലായി പബ്ലിക് കാൾ ബൂത്തുകളുണ്ടായിരുന്നെങ്കിലും അവയ്ക്ക് ആവശ്യക്കാർ അധികമുണ്ടായിരുന്നില്ല. 1934-ൽ മദ്രാസ് ഗവണ്മെൻറ് മൗണ്ട് റോഡിൽ ആരംഭിച്ചിരുന്ന എക്സ്ചേഞ്ച് മദ്രാസ് ടെലിഫോൺ കമ്പനിയെ ഏല്പിച്ചു. 1937-ൽ കമ്പനി മാമ്പലത്ത് ഒരു പുതിയ എക്സ്ചേഞ്ച് 500 ലൈനുകളോടെ ആരംഭിച്ചു.

1943 ഏപ്രിൽ ഒന്നാം തീയതി മദ്രാസ് ടെലിഫോൺ കമ്പനി ഇന്ത്യാഗവണ്മെൻറ് ഏറെറടുത്തു. മൂന്ന് എക്സ്ചേഞ്ചുകളും 3200 ലൈനുകളുമാണ് അന്നുണ്ടായിരുന്നത്. തുടർന്ന് ടെലിഫോണിൻെറ വളർച്ച വളരെ പെട്ടെന്നായിരുന്നു. 1967-ൽ ഇന്ത്യയിൽ ആദ്യത്തെ ടെലിഫോൺ ക്രോസ് ബാർ എക്സ്ചേഞ്ച് മദ്രാസിലെ മാമ്പലത്തായിരുന്നു തുറന്നത്. അമ്പതുകളുടെ ആദ്യം വരെ 3600 ടെലിഫോൺ കണക്ഷനുകളുണ്ടായിരുന്നത്, ഇപ്പോൾ 82,079 ആയി വർദ്ധിച്ചിരിക്കുന്നു. 915 ചതുരശ്രകിലോമീററർ വിസ്തൃതിയുള്ള മദ്രാസ് ടെലിഫോൺ ജില്ലയിൽ 19 ടെലിഫോൺ എക്സ്ചേഞ്ചുകളുണ്ട്. ഇന്ത്യൻ നഗരങ്ങളിലേക്കു മാത്രമല്ല, ലണ്ടനിലേക്കും മററു ചില വിദേശരാജ്യനഗരങ്ങളിലേക്കും ഇപ്പോൾ മദ്രാസിൽനിന്ന് നേരിട്ടു വിളിക്കാം.

കേരളത്തിൽ ടെലിഫോൺ കണക്ഷനുകളുടെ എണ്ണം വരുന്ന ഏതാനും കൊല്ലങ്ങൾക്കകം വളരെയേറെ കൂടുമെന്നാണ് മദ്രാസ് ടെലിഫോൺസിൻെറ ഊർജ്ജസ്വലനായ ഡെപ്യൂട്ടി ജനറൽ മാനേജർ എസ്. ജി. കെ. പിള്ള ഈ ലേഖകനോടു പറഞ്ഞത്. ഒരിക്കൽപ്പോലും തൻെറ കീഴ്ജീവനക്കാരെ പ്രശംസിക്കാൻ കിട്ടുന്ന അവസരം പാഴാക്കാത്ത ഈ ടെലിഫോൺ വിദഗ്ധൻ പറയുന്നത് നിങ്ങൾക്കൊരു ടെലിഫോൺ കണക്ഷൻ കിട്ടിയാൽ നിങ്ങളൊരു കുടുംബത്തിലെ അംഗമായി എന്നാണ്. "ലൈബ്രറിയിലെ പുസ്തകങ്ങൾപോലെയാണതു്. നിങ്ങൾ പുസ്തകമെടുക്കുന്നു; വായിക്കുന്നു. തിരിച്ചു നൽകുന്നു. ടെലിഫോണും അതുപോലെതന്നെയാണ്." ടെലിഫോണിൻെറ സേവനം ഇനിയും വളരെയേറെ മെച്ചപ്പെടാനുണ്ടെന്നും, പുതിയ കണക്ഷനുകൾക്ക് ആളുകളെ കാത്തിരിപ്പിക്കുന്നത് ഒട്ടും നല്ല ഏർപ്പാടല്ലെന്നും ഇന്ത്യയിലെ പ്രമുഖപത്രങ്ങൾ ഒററക്കെട്ടായി അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈയിടെ ഉണ്ടായ വർദ്ധനവ് ഓർക്കാപ്പുറത്തു വരിക്കാർക്ക് നൽകിയ കനത്ത പ്രഹരമായിരുന്നു. അതിൻെറ ആഘാതം ചില്ലറയല്ല.



# രോഗബാധിതമായ ഒരു സംവിധാനം

ഇവിടത്തെ ടെലിഫോൺ സിസ്റ്റത്തിൽ അനുഭവപ്പെടുന്ന തകരാറുകൾ എണ്ണിയെണ്ണിപ്പറയാൻ കഴിയാത്ത തരത്തിൽ വർദ്ധിച്ചിരിക്കുന്നു. എപ്പോൾ ഏതുതരത്തിലാണ് ടെലിഫോൺ ചത്തുകിടക്കുന്നതെന്നു പറയാൻപോലും കഴിയാത്ത സ്ഥിതിയാണ് ഇപ്പോഴുള്ളത്. ഒരുതരം തകരാർ എങ്ങനെയെങ്കിലും പരിഹരിച്ചു കഴിഞ്ഞുവെന്ന്— അതിനുതന്നെ എത്രത്തോളം ശ്രമവും സമയവും ചെലവഴിക്കണമെന്നത് വേറെ കാര്യം—ആശ്വസിക്കാൻ കഴിയുന്നതിനു മുമ്പായിത്തന്നെ മറെറാരു തരത്തിലുള്ള തകരാർ തലപൊക്കും. അത്രയേറെ രോഗബാധിതമാകാൻ ഒരു സാങ്കേതികവിദ്യയ്ക്കു കഴിയുമോ എന്ന് കരുതാൻതന്നെ പ്രയാസം. പക്ഷേ, അതു് ഇവിടെ സംഭവിച്ചുകഴിഞ്ഞിരിക്കുന്നു.

അത്യാവശ്യമായി ടെലിഫോൺ ഉപയോഗിക്കാനായി റിസീവർ കൈയിലെടുക്കുമ്പോഴാണ് ചിലപ്പോൾ ഇടിവെട്ടിൻെറ ഷോക്കേററതുപോലെ അന്തംവിട്ടുപോകുന്നത്. പലപ്പോഴും ഡയൽടോൺ കിട്ടാറില്ല. ഒട്ടും പ്രതീക്ഷിക്കാത്ത, വിവരിക്കാനാവാത്ത അസാധാരണ ശബ്ദമോ അത്തരം ശബ്ദങ്ങളുടെ പരുക്കൻ 'കോറസ്സോ' ചെവിതുളച്ചുകയറുന്നില്ലെങ്കിൽ ഭാഗ്യമെന്നേ കരുതേണ്ടൂ. എന്തൊക്കെ ചെയ്താലും ഈ ക്രൂരശബ്ദധോരണി പലപ്പോഴും അവസാനിക്കാറില്ല. ഇതൊന്നുമല്ലെങ്കിൽ കിട്ടുന്നത് അനന്തമായ 'എൻഗേജ്ഡ് സൗണ്ടായി'രിക്കും. മററു ചിലപ്പോൾ കേൾക്കുന്നത് എവിടൊക്കെയോ ആരൊക്കെയോ സംസാരിക്കുന്ന ശബ്ദമായിരിക്കും. മിനിട്ടുകളോളം റിസീവർ പിടിച്ചുകൊണ്ടിരുന്നാൽ ആരുടെയോ സുകൃതത്തിൻെറ ഫലമെന്നോണം ഡയൽ ടോൺകിട്ടുമ്പോഴുണ്ടാകുന്ന ആശ്വാസം ചെറുതൊന്നുമല്ല. 'രക്ഷപ്പെട്ടു'വെന്ന തോന്നലോടെ നമുക്കു കിട്ടേണ്ട നമ്പരുകൾ ഒന്നൊന്നായി ഡയൽ ചെയ്താലോ? ചിലപ്പോൾ ഒരു പ്രതികരണവും തരാതെ അതോടെ നമ്മുടെ ടെലിഫോൺ ചത്തുവീഴുന്നു. മററു ചിലപ്പോൾ ഡയൽ ചെയ്തു തീരുന്നതിനു മുമ്പോ, അല്ലെങ്കിൽ തീർന്നതിനുശേഷമോ കിട്ടുന്നത് മററാരോ തുടർന്നുകൊണ്ടിരിക്കുന്ന ടെലിഫോൺ സംഭാഷണമായിരിക്കും. റിംഗ്ബാക്ക് കിട്ടിയാലും പ്രശ്നം തീരുന്നില്ല. കിട്ടുന്നത് നാം സ്വപ്നേപിപോലും വിചാരിക്കാത്ത ഒരു നമ്പർ ആയിരിക്കും. അതല്ല ഇനി നമുക്ക് ആവശ്യമുള്ള നമ്പർതന്നെ കിട്ടിയെന്നിരിക്കട്ടെ, സംസാരം നന്നായി പുരോഗമിക്കുമ്പോഴായിരിക്കും 'ടക്ക്' എന്ന ശബ്ദത്തോടെ കണക്ഷൻ മുറിഞ്ഞുപോകുന്നത്. ഇങ്ങനെ എത്രയെത്ര രോഗങ്ങൾ.

തകരാറുണ്ടായാൽ അധികൃതരെ അറിയിക്കാൻ ഒരു പ്രത്യേക നമ്പറിൽ വിളിക്കണമെന്നാണ് വ്യവസ്ഥ. മറെറവിടെങ്കിലുംനിന്നു ഒരു പരാതി പറയാൻ ഒരുങ്ങിയെന്നിരിക്കട്ടെ. നല്ല നേരത്തല്ല അതിനു തുനിയുന്നതെങ്കിൽ ഒരുദിവസത്തെ മനസ്സമാധാനം നശിപ്പിക്കാൻ അതുമാത്രം മതിയാകും. 198 വിളിച്ചുകഴിഞ്ഞ് റിംഗ്ബാക്ക് കിട്ടിയാലും എതിർഭാഗത്തു നിന്ന് ഒരു മനുഷ്യശബ്ദം കേൾക്കാൻ എത്ര നേരം വേണമെങ്കിലും കാത്തുനില്ക്കാൻ ക്ഷമയുണ്ടായേ മതിയാകൂ. ഇനി പരാതി കൊടുത്തുകഴിഞ്ഞാലോ? ആരും പ്രത്യേകം പ്രഖ്യാപിച്ചില്ലെങ്കിൽ തന്നെയും ഒരു അവശ്യസർവീസാണല്ലോ ടെലിഫോൺ. ടെലിഫോണിനെ കുഗ്രാമക്കാർപോലും ഒരു കൗതുകവസ്തുവായി കണക്കാക്കാത്ത കാലമാണിതു്.

ടെലിഫോണിൻെറ പ്രസക്തിയും ഉദ്ദേശ്യവും പാടെ നിരാകരിക്കുന്നതരത്തിലുള്ളതായിരിക്കും ചിലപ്പോൾ പരാതിക്കു ലഭിക്കുന്ന പ്രതികരണം. ചിലപ്പോൾ ദിവസങ്ങൾതന്നെ കഴിഞ്ഞാലും പരാതിയിൽ ഒരു നടപടിയും ഉണ്ടായില്ലെന്നിരിക്കും.

വിദൂരസ്ഥലങ്ങളിലുള്ളവരുമായി സംസാരിക്കാൻ ടെലിഫോൺ സിസ്റ്റം ഏർപ്പെടുത്തിയ ട്രങ്ക്കാൾ, എസ്. ടി. ഡി. എന്നിവയെപ്പററി പരാതി പറയാത്ത ഉപഭോക്താക്കളെ കണ്ടെത്താൻ തന്നെ പ്രയാസമാണ്. തിരക്കേറിയ മിക്ക പട്ടണങ്ങളിലും ബുക്കു ചെയ്യപ്പെടുന്ന ട്രങ്ക്കാളുകളുടെ അമ്പതു ശതമാനവും ഇപ്പോൾ കിട്ടുന്നതേയില്ല. ട്രങ്ക്കാൾ ബുക്കുചെയ്യാൻ മിക്കപ്പോഴും അതിനായിമാത്രം പല പ്രാവശ്യം ശ്രമിക്കണം. നീണ്ട നിമിഷങ്ങൾ അതിനായി കാത്തിരിക്കണം. ബുക്കുചെയ്തുകഴിഞ്ഞ് കാൾ കിട്ടുമെന്ന പ്രതീക്ഷയിലുള്ള കാത്തിരിപ്പിൻെറ കാലദൈർഘ്യമാണ് ദുസ്സഹമായ മറെറാരു ദൗർഭാഗ്യം. ബുക്കുചെയ്ത കാൾ ഉടനെയെങ്ങാനും കിട്ടുമോ എന്ന് അന്വേഷിക്കാൻ തുടങ്ങിയാൽ അതു് പലപ്പോഴും കൂടുതൽ മനശ്ശല്യത്തിനാണ് ഇടവരുത്തുക.

എസ്. ടി. ഡി. പലപ്പോഴും ഒരു പിടികിട്ടാപ്പുള്ളിയെപ്പോലെ ഉപഭോക്താവിൽനിന്ന് മണിക്കൂറുകളോളം തെ

(ശേഷം 42-ാം പേജിൽ)

കൗമുദി ന്യൂസ് സർവീസ്, തിരുവനന്തപുരം

അധികാരികളുടെ മൂക്കിനു താഴെ—സെക്രട്ടേറിയററ് പരിസരത്ത്—ടെലിഫോൺ ലൈനിൽ കാട്ടുവള്ളി പടർന്നുകിടക്കുന്നു









എം. പി. നാരായണപിള്ള

എല്ലാവർഷവും ഫെബ്രുവരി മാസത്തിലെ അവസാനദിവസം—അന്ന് അവധിയാണെങ്കിൽ തലേന്ന്—കേന്ദ്രധനകാര്യമന്ത്രി നടത്തുന്ന ഒരു കർമ്മമാണ് ബജററ് വായന. കുട്ടികൾ പരീക്ഷയുടെ റിസൽട്ട് നോക്കുന്നപോലെ വലിയ വ്യവസായികളും വ്യാപാരികളും ടെലിപ്രിൻററുകളുടെമുമ്പിൽ കൂടിനില്ക്കുന്നു. പൊതുജനം റേഡിയോയിലൂടെയും പത്രങ്ങളിലൂടെയും ഏതിനൊക്കെ തീരുവകൂട്ടി എന്ന് ആകാംക്ഷയോടെ തിരക്കുന്നു. പത്രത്തിൽ പേരു വരുത്താൻ മോഹമുള്ളവർ ഏതാനും നിമിഷങ്ങൾക്കകം തങ്ങളുടെ അഭിപ്രായം എത്തേണ്ടിടത്തു് എത്തിക്കുന്നു. ഭരണകക്ഷിക്കാർ പുകഴ്ത്തുന്നു. പ്രതിപക്ഷക്കാർ ചീത്ത പറയുന്നു. ഈ നാടകം ആവർത്തിച്ചാവർത്തിച്ച് കാണുന്തോറും ഇതിലെ അബ്സർഡിററി നമ്മുടെയാരുടെയും മനസ്സിൽ തറയ്ക്കാത്തതെന്താണ്?

സക്കാർ നടത്താനുദ്ദേശിക്കുന്ന വരവുചെലവുകണക്കുകൾക്ക പാർലമെൻറിൻെറ അംഗീകാരംവാങ്ങുക എന്നതാണല്ലോ ബജററിൻെറ ലക്ഷ്യം. അതു നമുക്കു മനസ്സിലാക്കാം. എന്നാൽ ഓരോ നികുതിയിലും ചെറിയ മാററങ്ങൾ ഓരോവഷവും വരുത്തേണ്ട ആവശ്യം എന്താണ്? നാടകീയമായി ഒരു വൈകുന്നേരം വായിക്കുന്നതിനുപകരം നേരത്തേ കാലത്തേ സൗകര്യമായി ചർച്ചചെയ്ത് ഇത്തരം തീരുമാനങ്ങളിലെത്തിക്കൂടേ? ഉദാഹരണത്തിന് അമേരിക്കയിലെ ബജററുണ്ടാക്കുന്നരീതി ഇന്ത്യയിലെപ്പോലെയോ ഇംഗ്ലണ്ടിലെപോലെയോ അല്ല. അതുപോലെതന്നെ ഒരു വർഷത്തേക്ക് മാത്രമായി ബജററുണ്ടാക്കുന്നതിൻെറ നിരർത്ഥകത മനസ്സിലാക്കാൻ അധികം ബുദ്ധി വേണ്ട. എന്നിട്ടും നമ്മൾ പഴയ പതിവ് തുടരുന്നു. കാരണം, പതിവതാണെന്നതുതന്നെ.

ഏതു പതിവായാലും നമ്മുടെ ജീവിതത്തെ ബാധിക്കുന്ന കാര്യമായതുകൊണ്ട് നമുക്ക് മിണ്ടാതിരിക്കാനും വയ്യ. തപാൽ വകുപ്പിലെ പല നിരക്കുകളും വർദ്ധിപ്പിച്ചിട്ട് ആഴ്ചകൾ കഴിയുന്നതിനുമുമ്പ് ബജററിലൂടെ പിന്നേയും നിരക്ക് വർദ്ധിപ്പിക്കേണ്ട ആവശ്യമെന്താണ്? ഇതുരണ്ടും ഒരുമിച്ചാകരുതായിരുന്നോ? മാസം 5000 രൂപയിൽക്കൂടുതൽ വരുമാനമുള്ളവരുടെ ആദായനികുതി വർദ്ധിപ്പിച്ച് ചുമട്ടുകാരൻെറ കയ്യടി വാങ്ങുന്നു. അതേസമയംതന്നെ ചില അംഗീകൃതനിക്ഷേപങ്ങളിലുള്ള എക്സെംപ്ഷൻ വർദ്ധിപ്പിച്ചിട്ട് ഇതേ പണം ടിയാനു തിരിച്ചുകൊടുക്കുന്നു. ഗുണപാഠം: സക്കാർ ആഗ്രഹിക്കുന്നപോലെ പണം നിക്ഷേപിക്കുന്ന സ്വഭാവക്കാരനാണ് നിങ്ങളെങ്കിൽ കാശുപോവില്ല. ഇഷ്ടംപോലെ പ്രവർത്തിച്ചാൽ കാശുപോകും.

ഡ്യുവൽ പ്രൈസിങ് അഥവാ രണ്ടുവില എന്ന തത്വം സിമൻറിന് വ്യാപിപ്പിച്ചു. പലരും കൈയടിച്ചു. കാരണം ഒരു ചാക്ക് സിമൻറിന് കൺട്രോൾ വിലയുടെ അഞ്ചിരട്ടി ബ്ലാക്കിലുണ്ട് എന്നതുകൊണ്ടുതന്നെ. അതേസമയം, ടി ഡ്യുവൽ പ്രൈസിങ് ഇപ്പോൾ നിലവിലിരിക്കുന്ന പഞ്ചസാരയുടെ ചരിത്രം അധികമാരും ഓർക്കുന്നില്ല. സ്വതന്ത്രവിപണിയിൽ എത്ര സിമൻറ് എപ്പോൾ വിൽക്കണമെന്ന് ഇനി ഗവൺമെൻറ് നിശ്ചയിച്ചുകൊണ്ടിരിക്കും. തൽഫലമായി സംഭാവനപിരിക്കാനുള്ള അവസരം വർദ്ധിക്കുന്നു. നമ്മുടെ നാട്ടിൽ ഏററവുമധികം സംഭാവനകളും ട്രസ്ററുകളും പഞ്ചസാരയിലൂടെയാണുണ്ടായതു്. നാളെ സിമൻറിലാണ് ഇതു് നടക്കുക. പകരം, പൂർണ്ണമായും സിമൻറിൻെറ പുറത്തുള്ള നിയന്ത്രണം എടുത്തുകളഞ്ഞിരുന്നെങ്കിലോ? സിമൻറിൻെറ കമ്പനി വിൽക്കുന്ന വില കൂടും. ബ്ളാക്കിലെ വില കുറയും. വിററു വരുന്ന മുഴുവൻ തുകയും കമ്പനി അക്കൗണ്ടിൽ വരും. കമ്പനികൾക്ക് ഭാരിച്ച ലാഭമുണ്ടാകും. ആ ലാഭത്തിൻെറ 60 ശതമാനം കമ്പനിയുടെ ആദായനികുതിയായി ഖജനാവിൽ കിട്ടും. ഡിവിഡൻഡ് വർദ്ധിക്കും. അതിലൂടെ ഓഹരിക്കാരിൽനിന്നും കിട്ടുന്ന ആദായനികുതിപിരിവ് വർദ്ധിക്കും. കമ്പനിയുടെ ലാഭം വർദ്ധിക്കുന്നതു കാണുമ്പോൾ തൊഴിലാളിവർഗ്ഗം കൈയുംകെട്ടിയിരിക്കില്ല. അവർ സമരം ചെയ്യും. അവരുടെ കൂലിയും ബോണസ്സും വർദ്ധിക്കും. പക്ഷേ, ഒന്നുമാത്രം നടക്കില്ല; ഭരിക്കുന്ന പാർട്ടിക്ക് സംഭാവന!

അവസരം വിനിയോഗിക്കുവാനുള്ള ബുദ്ധി പ്രയോഗിച്ചു എന്നതിനപ്പുറം പ്രണബ് മുഖർജിയെ ഇതിനു കുററപ്പെടുത്താൻ വയ്യ. ഇന്ദിരാഗാന്ധിയുമല്ല ഇതിനുത്തരവാദി. ഇവർക്ക് പൈതൃകമായി കിട്ടിയ വികലമായ സാമ്പത്തികതത്വശാസ്ത്രമാണ് ഇത്തരം കളികളുടെ പിന്നിൽ. പ്രതിപക്ഷത്തിരിക്കുന്നവരും കൂടി പങ്കിട്ട ആ പൈതൃകം. വാദിയും പ്രതിയും ഈ കേസിൽ ഒന്നുതന്നെ.

ബജററ് മനസ്സിലാക്കാൻ ബജററുണ്ടാക്കുന്നതിന് പല മാസങ്ങൾക്കു മുമ്പേ കമ്പനികളും ചേംബർ ഓഫ് കോമേഴ്സുകളും അതുപോലുള്ള ലോബികളും നടത്തുന്ന ശ്രമങ്ങൾ മനസ്സിലാക്കണം.

ഒരു ഉദാഹരണം എടുക്കുക. ഇപ്പോഴത്തെ ബജററിൽ ഒരു ചെറിയ സൗജന്യം കൊടുത്തിരിക്കുന്നു. ഇന്ത്യയ്ക്കു വെളിയിൽ പോയി കോൺട്രാക്ട് പണികൾ എടുത്തു നടത്തുന്ന കമ്പനികൾക്ക് ആ ഇനത്തിൽ കിട്ടുന്ന ലാഭത്തിൻെറ 25 ശതമാനത്തിന് ആദായനികുതി കൊടുക്കണ്ട. ഇത്തരം കമ്പനികൾ എല്ലാംകൂടി പത്തുമുപ്പതെണ്ണമേയുള്ളൂ. ഈ രാജ്യത്ത് ഇവർക്കൊരു സംഘടനയുണ്ട്. ഇവരെ സംബന്ധിച്ചിടത്തോളം ഇത്തരം ഒരു സൗജന്യം വളരെ ലാഭമുണ്ടാക്കുന്ന കാര്യമാണ്. ഇതിനുവേണ്ടി മാസങ്ങളായി അവർ ശ്രമിക്കുന്നു. ന്യായീകരണങ്ങളുണ്ടാക്കുന്നു. പണം ഖജനാവിൻെറയല്ലേ. നമ്മൾ ഇതൊന്നും അറിയുന്നില്ല. അറിഞ്ഞാൽത്തന്നെ നമുക്ക് ഓരോരുത്തർക്കുമുള്ള നഷ്ടം തുച്ഛമായ ഏതാനും പൈസകൾ. അതുകൊണ്ട് ഇതിനെതിരായി നമ്മൾ ഇറങ്ങി നടക്കില്ല. ഫലമോ, പലരുടെ തുച്ഛമായ പണം വലിയ തുകയായി ചിലരുടെ കൈയിലെത്തുന്നു. ആ ചിലരിൽ സ്വകാര്യമേഖലയിലെയും പൊതുമേഖലയിലെയും കമ്പനികളുണ്ട്. അപ്പോൾ ഗവൺമെൻറ് ആരുടെ ഭാഗത്താണ്? പൊതുമേഖലാ കോൺട്രാക്ട് കമ്പനികളുടെ ഉടമസ്ഥൻ ഗവൺമെൻറാണല്ലോ. നാട്ടിലെ കോൺട്രാക്ട് പണികൾ വേണ്ടപോലെ നടത്താൻ ആളില്ലാത്ത സമയത്ത്—പ്രോജക്ടുകൾ വൈകുന്ന സമയത്ത്—ഗൾഫിൽ കോൺട്രാക്ട് പണികൾക്ക് നികുതി ഇളവ് കൊടുക്കുന്നതു് സഹായിക്കുന്നതു് വിദേശത്തെ കസ്റ്റമറെയല്ലേ. ഏതു നികുതിയിളവും ഏതു ബിസിനസ്സുകാരനും അവസാനത്തെ വിശകലനത്തിൽ മുഖ്യമായും കൺസ്യൂമർക്ക് നൽകുകയാണു പതിവ്.

നമ്മൾ പഠിക്കേണ്ടതു് കുരുടന്മാർ ആനയെ കാണുന്നപോലെ ബജററിനെ അംഗപ്രത്യംഗം നോക്കാനല്ല—മുഴുവനായി കാണാനാണ്. ഒരു ബജററ് മാത്രമല്ല, ഒരു കാലഘട്ടത്തിൻെറ ബജററുണ്ടാക്കുന്ന തത്വശാസ്ത്രത്തെ സോഷ്യലിസമെന്നും പഞ്ചവത്സരപദ്ധതിയെന്നും പറഞ്ഞ് ഒരു രാജ്യത്തെ കുട്ടിക്ഷവരമാക്കിയ ചരിത്രത്തിൻെറ പശ്ചാത്തലത്തിൽ. ഇന്ന് നമ്മുടെ ഗവൺമെൻറ് ചെലവാക്കുന്ന പണത്തിൻെറ 13 ശതമാനം പലിശ കൊടുക്കാനാണ്. ബലം പ്രയോഗിച്ച് കുറഞ്ഞ പലിശയ്ക്ക് വാങ്ങുന്ന പണം. മാർക്കററ് നിലവാരത്തിൽ, സ്വതന്ത്രവിപണിയിൽ നിന്നായിരുന്നെങ്കിൽ, ഈ പലിശച്ചെലവ് 22 ശതമാനത്തിലധികമാകുമെന്നാണ് എൻെറ കണക്ക്. 1000 രൂപ ശമ്പളമുള്ള ഒരുത്തൻ 220 രൂപ പലിശ കൊടുത്തുകൊണ്ടിരുന്നാൽ അവൻെറ കുടുംബത്തിൻെറ ഗതി എന്താണ്? അതാണ് ഇന്ത്യ എന്ന ഭാരതത്തിൻെറ ബജററ്. ആവഡിസോഷ്യലിസത്തിൻെറ പൈതൃകം.

നോവൽ — രണ്ട്

# ഏതോ ഒരു ദിവസം

## ശത്രുഘ്നൻ

വീടിനു മുന്നിൽ ഇത്രയേറെ ആൾക്കൂട്ടമുണ്ടാവുമെന്നു കരുതിയില്ല.

മരണം എടുത്താൽ പൊങ്ങാത്തത്ര വലിയ ചിറകുള്ള പക്ഷിയെപ്പോലെയാണ്. അതിന്റെ ചിറകൊച്ച അതിനേക്കാൾ ദൂരത്തിൽ സഞ്ചരിക്കുന്നു.

ചരലിൽ ചക്രമുരഞ്ഞ് ശബ്ദമുണ്ടാക്കിക്കൊണ്ട് കാർ നിന്നു.

മുററത്തും, അരമതിലിന്റെ തണുപ്പിലും, പൂക്കാറായ കൊന്നയുടെ താഴത്തും, മാവിൻചുവട്ടിലെ തണലിലുമൊക്കെ ആളുകൾ. അസ്ഥാനങ്ങളിലുള്ള പ്രതിഷ്ഠകൾ പോലെ. അവരുടെയൊക്കെ സംസാരം ഒരു മൂളലായി അന്തരീക്ഷത്തിൽ തങ്ങിനിന്നതു്, കാറിന്റെ ഒച്ച നിന്നതോടെ, പൊടുന്നനെ നിന്നു.

മാധവൻനായർ പതുക്കെ കാറിൽ നിന്ന് ഇറങ്ങാൻ തുനിഞ്ഞു.

"മാധവന്നായരു് ഇരിക്കൂ." ഗോപാലകൃഷ്ണന്റെ പതിഞ്ഞ ശബ്ദം പോലും നിശ്ശബ്ദതയിൽ മുഴങ്ങി. "ഞങ്ങളെടുക്കാം." മുന്നോട്ടാഞ്ഞു് അയാൾ വിളിച്ചു: "ദാമോദരാ, മൊഹമ്മദേ."

"അകത്തുനിന്നു് ഉറക്കെയുള്ള കരച്ചിൽ കേട്ടു. ശാരദയോട് ആരോ പറഞ്ഞിരിക്കുന്നു. മാധവൻനായർ മനസ്സു തുരന്നു് കടയുന്ന അസ്വസ്ഥതയോടെ ഓർത്തു. അല്ലെങ്കിൽ, പറയാതെതന്നെ മനസ്സിലാവുന്ന ചില കാര്യങ്ങളുണ്ടല്ലോ. വീടിനു മുന്നിൽ പതുക്കെപ്പതുക്കെ എത്തിക്കൂടുന്ന ആളുകളെ കാണുമ്പോൾ ആദ്യമൊക്കെ അവൾ പരിഭ്രമത്തോടെ മനസ്സിൽ ചോദിച്ചിട്ടുണ്ടാവും. എന്താണിതു്? പൊടുന്നനെ ഇവരൊക്കെ എന്തിനാണിങ്ങനെ എത്തിക്കൂടുന്നതു്? മുരളിക്ക് അസുഖം കൂടുതലായിട്ടുണ്ടാവുമോ?

പിന്നെപ്പിന്നെ, സംശയം ഒരു വല്ലാത്ത ഭയംപോലെയും, അതു കഴിഞ്ഞു് അസഹ്യമായ വേദനപോലെയും അവളെ പിടികൂടിയിട്ടുണ്ടാവാം.

ഗോപാലകൃഷ്ണനും മൊഹമ്മദും ദാമോദരനും കൂടി മൃതശരീരം കാറിൽ നിന്ന് പതുക്കെ താങ്ങിയെടുത്ത് മുററത്തേക്കു കയറി. മാധവൻനായർ പതുക്കെ ഇറങ്ങി.

രാജഗോപാലൻ കാറിന്റെ വാതിൽ വലിച്ചടച്ച് അതിന്മേൽ ചാരിനിന്നു.

അകത്തുനിന്ന് ശാരദ ഓടിയിറങ്ങി വന്നു. ചിന്നിച്ചിതറിയ മുടി. കലങ്ങിയ കണ്ണുകൾ. അഴിഞ്ഞുർന്നു വീഴാറായ സാരി. വിയർപ്പിലോ കണ്ണീരിലോ കുതിർന്ന നെററിയിലെ ചന്ദനം.

തൊട്ടു പിന്നിൽ, അവളുടെ അരക്കെട്ടിൽ, പാവാടച്ചരടിനു മുകളിൽ, കൈചേർത്തുവച്ചുകൊണ്ട് ഗോപാലകൃഷ്ണന്റെ ഭാര്യ. അവർ അങ്ങനെ പിടിച്ചില്ലായിരുന്നുവെങ്കിൽ ഉമ്മറപ്പടവിൽ സാരിത്തുമ്പു തടഞ്ഞു് അവൾ വീണേനെ.

മാറത്തടിച്ച്, തലമുടി പിച്ചിവലിച്ച്, ശാരദ ഉറക്കെ വിലപിച്ചു "എന്റെ മുരളീ" എന്ന തുടർച്ചയായ വാക്കുകൾ മാത്രമേ മാധവൻനായർക്ക് കേൾക്കാനായുള്ളൂ. ബാക്കിയൊക്കെ ഗദ്ഗദത്തിന്റെ ചിലമ്പലിൽ ഉരഞ്ഞു തേഞ്ഞു പോയി.

ശാരദ, മുരളിയുടെ മുഖത്തു മൂടിയിരുന്ന തുണിവലിച്ചുമാററാൻ ശ്രമിച്ചു. ആ ഉദ്യമത്തിനിടയിൽ, മൃതദേഹമെടുത്തവരുടെ കാലുകൾ തെന്നി.

"ജാനകീ... അവരെ പിടിക്കൂ." ഗോപാലകൃഷ്ണൻഭാര്യയോടു പറയുന്നതു കേട്ടു. അവർ ശാരദയെ പിടിച്ചുമാററാൻ ആവുന്നതും ശ്രമിച്ചുകൊണ്ടിരുന്നു.

മാധവൻനായർ അവരുടെ അടുത്തുചെന്നു് അവളുടെ ചുമലിൽകൈചേർത്തുവച്ചു.

"ശാരദേ—" അയാളുടെ ശബ്ദത്തിൽ അനേകലക്ഷം വണ്ടുകൾ ചിറകുകളുരച്ചു.

കലങ്ങിയകണ്ണുകളുയർത്തി ശാരദ ഒന്നു നോക്കി. പിന്നെ, പിശാചുബാധിച്ചവളെപ്പോലെ, ചിലമ്പിച്ച ഒച്ചയോടെ, ചുമൽ വെട്ടിത്തെറിപ്പിച്ചുകൊണ്ട് പറഞ്ഞു: "എന്റെ മോനെന്തേ പററീതു്ന്നാണ് നിക്കറിയണ്ട."

ശാരദ മാറത്തടിച്ചുകൊണ്ട് മൃതദേഹത്തിനു നേരെ വീണ്ടും ആഞ്ഞു. അവളുടെ കൈകൾ പിടിച്ചുമാററാൻ, ഗോപാലകൃഷ്ണന്റെ ഭാര്യ, വെറുതെ, വല്ലാതെ ശ്രമിച്ചു.

ശാരദയും ചോദിക്കുന്നതു് അതേ ചോദ്യംതന്നെ. എന്താണ് പററിയതു്? ഈശ്വരാ! മാധവൻനായർ ഓർത്തു. ഇനിയെത്രപേർ തന്റെ മുഖത്തുനോക്കി ഈ ചോദ്യം ചോദിക്കാനിരിക്കുന്നു. ഉത്തരമറിയാത്ത ഈ ചോദ്യം.

തളത്തിൽ കിടത്തിയ മൃതദേഹത്തിനു മേൽ, ശാരദ വിലങ്ങനെ ചെന്നുവീണു.

"ജാനകീ" ഗോപാലകൃഷ്ണൻ വല്ലാത്ത അക്ഷമയോടെ, ഉറക്കെ വിളിച്ചു.

"ഒന്നു് പിടിച്ചുമാററാൻ പറഞ്ഞില്ല്യേ." ഏതൊക്കെയോ സ്ത്രീകൾ അപ്പോൾ ശാരദയെ വലിച്ചിഴച്ച് അടുത്ത മുറിയിലേക്കു കൊണ്ടുപോയി. പോകുന്നപോക്കിൽ, അവൾ കണ്ണുകളുയർത്തി ഗോപാലകൃഷ്ണനെ രൂക്ഷമായൊന്നു നോക്കി.

ഗോപാലകൃഷ്ണൻ സ്വരംതാഴ്ത്തി സ്വയമെന്നോണം പറഞ്ഞു: "എളക്കാൻ പാടില്യാ."

തളത്തിന്റെ വാതിൽക്കൽ അല്പനേരം ശങ്കിച്ചുനിന്നു, മാധവൻനായർ പിന്നെ, അകത്തേക്കു കയറി.

വലതുവശത്തെ, അടഞ്ഞുകിടന്നിരുന്ന മുരളിയുടെ മുറിയുടെ വാതിൽ, പതുക്കെ തുറന്നടഞ്ഞു. നേർത്ത ഇരുളിലൂടെ ഒരു പെൺകുട്ടി, പൊടുന്നനെ, പാവാട കൂട്ടിയടിച്ച് ശബ്ദമുണ്ടാക്കുമാറ് കടന്നുപോയി. പുറത്തെ വെയിലിൽനിന്നു വന്നതുകൊണ്ടാവാം, ആരാണെന്നു വ്യക്തമായില്ല. പിൻഭാഗമേ മാധവൻ നായർ കണ്ടുള്ളു. രണ്ടായി പിന്നിയിട്ട മുടിയും, വിയർപ്പോ, തലമുടിയിലെ എണ്ണയോ പാടുവീഴ്ത്തിയ ബ്ലൗസിന്റെ പിൻവശവും, നീല ധാവണിയുടെ നേർത്ത ചലനവും. എന്താണവൾ ഇങ്ങനെ മുരളിയുടെ മുറിയിൽനിന്നു് കടന്നുപോകാൻ എന്നു് മാധവൻ നായർ അദ്ഭുതപ്പെട്ടു. പിന്നീട് ആ കാര്യം മറക്കുകയും ചെയ്തു.

മുരളിയുടെ തലയ്ക്കൽ മാധവൻ നായർ ചമ്രംപടിഞ്ഞിരുന്നു. മുഖത്തെ തുണി അല്പം, കണ്ണുകൾവരെ, താഴ്ത്തിയിട്ടു. നീലിച്ച നെററിയിൽ അല്പനേരം നോക്കിയിരുന്നു.

അയാളുടെ മനസ്സിലേക്ക് ഓർമ്മകൾ ഇരമ്പിക്കയറാൻ തുടങ്ങി.

കണ്ണടച്ചില്ലിൽ വിയർപ്പിന്റെ ആവി പൊടിയുന്നു. അയാൾ കണ്ണടയെടുത്ത്, ഷർട്ടിൻ തുമ്പുകൊണ്ട് തുടച്ചു വച്ചു.

തളത്തിന്റെ വാതിലിനടുത്ത് ചമ്രം പടിഞ്ഞിരുന്ന്, അയൽപക്കത്തെ ഏതോ ഒരു മുത്തശ്ശി നാരായണനാമം ജപിച്ചു. ഇടയ്ക്കിടെ എന്തൊക്കെയോ പിറുപിറുക്കുകയും ചെയ്തു.

തലയ്ക്കൽ നിലവിളക്കും ചന്ദനത്തിരിയും കൊണ്ടുവന്നു വച്ച രൂപത്തെ നോക്കി. ദാമോദരനാണ്. ഇപ്പോഴും, ഒരു മസിലും അനങ്ങാത്ത അയാളുടെ മുഖം മരത്തിൽ കൊത്തിവച്ചതുപോലെതന്നെ.

ഗോപാലകൃഷ്ണൻ അടുത്തുവന്നിരുന്നു.

"ആരേങ്കിലും അറീക്കാൻ ണ്ടോ?"

മാധവൻനായർ ആലോചിച്ചു. ആരെ അറിയിക്കാനാണ്? ദാക്ഷായണി ഏടത്തിയേയോ? പത്മനാഭേട്ടനെയോ? കുഞ്ഞിരാമമ്മാമയേയോ? വേണമെങ്കിൽ ഓരോ ടെലഗ്രാം അയപ്പിക്കാം. അല്ലെങ്കിൽ വേണ്ട. അയാൾ പെട്ടെന്ന് ഒരു തീരുമാനമെടുത്തതുപോലെ പറഞ്ഞു:

"ഇല്ല്യ."

അറിയാനുള്ളവരൊക്കെ നാളെ അറിഞ്ഞുകൊള്ളും.

മുരളിയുടെ പ്രായത്തിലുള്ള രണ്ടുമൂന്നു കുട്ടികൾ തളത്തിലേക്കു കയറിവന്നു. മാറത്തു് കൈകൾ പിണച്ച് മൃതദേഹത്തിനു ചുററും അല്പം നിന്നു. അതുകഴിഞ്ഞു്, അതിലൊരുവൻ, മുട്ടുകുത്തിനിന്നു്, മുരളിയുടെ മുഖത്തെ തുണി അല്പംകൂടി താഴ്ത്തിയിട്ടു. മാധവൻനായരും അപ്പോൾ, ഒന്നു നോക്കി. മുരളിയുടെ ചുണ്ടുകൾ അല്പം വീർത്തിട്ടുണ്ടോ!

തുണിയുയർത്തി മൂടിയിട്ട് അവർ മുറിയുടെ ഓരത്തു് കാലും നീട്ടിയിരുന്നു.

അടുത്ത മുറിയിൽ നിന്ന് ശാരദയുടെ വിലാപം ഉറക്കെയുറക്കെ കേട്ടു.

മുത്തശ്ശിയുടെ നാമജപം നിന്നിരിക്കുന്നു. മാധവൻനായർ നോക്കി. വാതിൽപ്പാളയിൽ ചാരിക്കൊണ്ട് അവർ കണ്ണടച്ചിരിക്കുന്നു. മയങ്ങുകയാവാം.

"ഇനി അധികംങ്ങനെ കെടത്തണ്ടാന്നാ ഞാൻ പറയ്ാ." ഗോപാലകൃഷ്ണൻ പറഞ്ഞു: "തൊടീത്തന്നെ മറവുചെയ്യ്ല്ലേ... അതോ ദഹിപ്പിക്കണോ? ദഹിപ്പിക്ക്വാച്ചാൽ ശ്മശാനത്തിലയ്ക്ക് എടുക്കണം."

കുട്ടികൾ മരിച്ചാൽ ദഹിപ്പിക്കുക പതിവില്ലെന്ന് മാധവൻനായർ പെട്ടെന്നോർത്തു. എങ്ങനെയാണ് അറിയുക? കുഞ്ഞിരാമമ്മാമയുണ്ടായിരുന്നുവെങ്കിൽ എല്ലാം വേണ്ടതുപോലെ പറഞ്ഞു ചെയ്യിക്കുമായിരുന്നു.

ഇനിയിപ്പോൾ ടെലഗ്രാം ചെയ്ത് കുഞ്ഞിരാമമ്മാമ വരുന്നതുവരെ കാത്തിരിക്കാനൊന്നും വയ്യല്ലോ. എന്നാലും കുഞ്ഞിരാമമ്മാമയ്ക്ക് ഒരു ടെലഗ്രാം അയപ്പിക്കണമെന്ന് മാധവൻനായർക്കു തോന്നി. അയാൾ ഗോപാലകൃഷ്ണനോടു പറഞ്ഞു.

"കുഞ്ഞിരാമമ്മാമയെ ഒന്നറീക്കണം."

"ശരി." ഗോപാലകൃഷ്ണൻ എഴുന്നേററു. വാതില്ക്കലോളം നടന്നു. പിന്നെ ഒരല്പം ശങ്കയോടെ, തിരിച്ചുവന്നിട്ടു പറഞ്ഞു:

"മാധവന്നായരു് ഒന്നു ഉമ്മറത്തേക്കു വരൂ."

അയാൾ ഗോപാലകൃഷ്ണനെ മുഖമുയർത്തി നോക്കി. പിന്നെ എഴുന്നേല്ക്കാനാഞ്ഞു, ഗോപാലകൃഷ്ണൻ കൈപിടിച്ചുയർത്തി.

ഉമ്മറത്തു് മൂന്നുനാലുപേർ അവിടവിടെയായി ഇരിക്കുന്നുണ്ട്, ബെഞ്ചിലും കസേരകളിലുമായി. അതിൽ മധുവിനെയൊഴികെ ബാക്കിയുള്ളവരെയൊക്കെ മുഖപരിചയമേയുള്ളു.

മാധവൻനായരെ കണ്ടതോടെ അവിടത്തെ പതിഞ്ഞ സംസാരം പൊടുന്നനെ നിന്നു.

ഗേററിനു പുറത്തു രാജഗോപാലൻ കാർ സ്ററാർട്ടുചെയ്ത് എവിടേക്കോ പോകുന്നതു കണ്ടു.

"ശിവശങ്കരനെ പരിജംണ്ടലോല്ലേ?" ഗോപാലകൃഷ്ണൻ ചോദിച്ചു.

ഉമ്മറത്തെ, പിൻഭാഗമുയർന്ന കസേരയിലിരുന്ന മനുഷ്യൻ എഴുന്നേററുനിന്നു. ആജാനുബാഹുവായൊരു മനുഷ്യൻ. എവിടെയോ കണ്ടിട്ടുണ്ട്, മാധവൻ നായർ അയാളെ. മീശയില്ലാത്ത വലിയ മുഖം. കണ്ണുകളെ മറയ്ക്കുന്ന വെന്നു തോന്നിപ്പിക്കുന്ന തൂങ്ങിക്കിടക്കുന്ന പുരികം. ഇളംനീല ഹാഫ്ഷർട്ടും കറുത്ത കരയുള്ളമുണ്ടും.

ചെന്നിയിലൂടെ കവിളിന്റെ പച്ചപ്പിലേക്ക് ഇറങ്ങിയൊഴുകിയ പൗഡറിന്റെ വെള്ളകലർന്ന വിയർപ്പു ചാൽ തള്ളവിരൽകൊണ്ട് വടിച്ചുമാററിയിട്ട് ശിവശങ്കരൻപറഞ്ഞു:

"ഉവ്വ്. നമ്മള് കണ്ട്ട്ട്ണ്ട്."



എവിടെവച്ചാണെന്ന് ഓർക്കാൻശ്രമിക്കുകയായിരുന്നു, മാധവൻനായർ. അമ്പലത്തിൽവച്ചാണോ? ബസ് സ്റ്റോപ്പിൽ വച്ചാണോ? അല്ലെങ്കിൽ ഓഫീസിൽ ഒരുദിവസം വന്നിട്ടാണോ? ഓർമ്മയില്ല. എവിടെവച്ചോ ഒരുതവണ കണ്ടിരിക്കുന്നു.

"ഒരീസം ഞാൻ ആപ്പീസില് വന്നിരുന്നു." ഓർമ്മപ്പെടുത്താനെന്നപോലെ അയാൾ വീണ്ടും പറഞ്ഞു.

ശരിയാണ്. പൊടുന്നനെ മാധവൻനായർക്ക് ഓർമ്മവന്നു. ഒരിക്കൽ ഏതോ പിരിവിന് ഓഫീസിൽ വന്നിട്ടുണ്ട്.

"ഇരിക്കൂ." മാധവൻനായർ പറഞ്ഞു. എന്നിട്ട് ഉമ്മറത്തിന്റെ മൂലയിലെ ചാരുകസേരയിൽ ഇരുന്നു.

ശിവശങ്കരനും പിൻഭാഗമുയർന്ന കസേരയിലിരുന്നു.



ഗേററ് തുറന്ന് ശങ്കരവാരിയർ വരുന്നതു മാധവൻനായർ കണ്ടു.

"ഞാൻ ദാ പ്പൊ വരാം ട്ട്യോ." ഗോപാലകൃഷ്ണൻ പറഞ്ഞു. എന്നിട്ട് ഗേററിനടുത്തേക്കു നടന്നു. "ടെലഗ്രാം അയപ്പിച്ചുളയാം." അയാൾ വഴിക്കുവച്ച് ശങ്കരവാരിയരോട് എന്തോ പറഞ്ഞു. പിന്നെ രണ്ടുപേരുംകൂടെ പുറത്തേക്കു പോയി.

"നിങ്ങടെ മകനെ ഞാൻ നല്ലോണം അറിയേരുന്നു." കൈകൾ കൂട്ടി മുകളിൽ പരത്തിവച്ച് നിവർന്നിരുന്നുകൊണ്ട് ശിവശങ്കരൻ പറഞ്ഞു: "നല്ലൊരു കുട്ട്യേരുന്നു."

"ഉം." മാധവൻനായർ മൂളി.

സംസാരിക്കാനുള്ള ശക്തിയൊക്കെ തന്നിൽനിന്ന് തീരെ ചോർന്നുപോയിരിക്കുന്നുവെന്ന് അയാൾക്കു തോന്നി.

"എന്തേ ആ കുട്ടിങ്ങനെ സൂയ്സൈഡ് ചെയ്യാനാവോ!" അതൊരു ചോദ്യമാണോ അതോ തന്നത്താനുള്ള പറച്ചിലാണോ എന്ന് മാധവൻനായർക്കു മനസ്സിലായില്ല.

മുററത്തെ കൊന്നത്തണലിൽ കോഴികൾ ചിക്കിപ്പെറുക്കി. പൂമുഖപ്പടവിന്റെ ഓരത്തു നിന്നുകൊണ്ട് ഭാവമില്ലാത്ത മുഖത്തോടെ ദാമോദരൻ ശിവശങ്കരനെ തുറിച്ചുനോക്കുന്നതു കണ്ടു.

"അല്ലാ—" പരന്ന കൈപ്പത്തികൾ കൊണ്ട് വിയർപ്പു തുടയ്ക്കാനോ മറേറാ കൈത്തണ്ടകളിൽ മാറിമാറി ഉഴിഞ്ഞുകൊണ്ട് ശിവശങ്കരൻ പറയാൻ തുടങ്ങി: "ഞാൻ ഗോപാലകൃഷ്ണൻനായരോടു പറയാൻ തൊടങ്ങേരുന്നു."

തന്റെ മുഖത്തുനിന്ന് എന്തെങ്കിലും വാക്കുകൾ പ്രതീക്ഷിച്ചായിരിക്കുമോ, അയാളിങ്ങനെ ഇടയ്ക്കിടയ്ക്ക് നിറുത്തുന്നതെന്ന് മാധവൻനായർ സംശയിച്ചു. പക്ഷേ, ഒന്നും പറയാനില്ലല്ലോ തനിക്ക്. സ്വതേ തന്നെ കൂടുതൽ സംസാരിക്കാനറിയില്ല, മാധവൻനായർക്ക്. എന്നിട്ടല്ലേ, ഇപ്പോൾ?

"ഞാൻ പറയേരുന്നു." ശിവശങ്കരൻ തുടർന്നു. "ഇങ്ങനത്തെ ദുർമ്മരണങ്ങള് സംഭവിക്കുമ്പൊ നാട്ടുകാരെ ഒന്ന് പറഞ്ഞ് സമാധാനപ്പെടുത്തണലോ."

"ഉം." മാധവൻനായർ വീണ്ടും മൂളി.

ശിവശങ്കരൻ പറഞ്ഞുകൊണ്ടു വരുന്നതിന്റെ അർത്ഥം മാധവൻനായർക്ക് മനസ്സിലാവാൻ തുടങ്ങി. മുരളി ആത്മഹത്യ ചെയ്യാൻ എന്താണ് കാരണം?

"കത്ത് വല്ലതും എഴ്തി വച്ച്ട്ട്ണ്ടായിരുന്നോ ആ കുട്ടി?"

"നോക്കീല്യ."

ബെഞ്ചിൽ മുഖം കുനിച്ചിരിക്കുകയായിരുന്ന മധു പൊടുന്നനെ നിവർന്നിരുന്നുകൊണ്ട് പറഞ്ഞു: "ദ് ലെന്താപ്പൊത്രെ ബോദ്ധ്യപ്പെട്ത്താനൊക്കെള്ളത്?"

"അല്ല. ഒന്നൂല്യ. ന്നാലും..."

ജനൽത്തിണ്ണയിൽ ചാരി നിൽക്കുകയായിരുന്ന, ഷർട്ടിടാത്ത ഒരു മദ്ധ്യവയസ്കൻ പെട്ടെന്നു നിവർന്നു നിന്നു. അയാൾ കൈയും കലാശവുമായി പറയാൻ തുടങ്ങി:

"എന്ത് ബോദ്ധ്യപ്പെട്ത്തല് ശിവശങ്കരേട്ടേ? മാധ്വോന്നായരെ നൊമ്മക്കൊക്കെ അറീണതല്ലേ?" അയാൾ ഒന്നു നിറുത്തി. "ന്നത്തെ ചെറ്പ്പക്കാരുടെ കാര്യം സാക്ഷാൽ ജഗദീശരനും കൂടി അറീല്യ... കഴിഞ്ഞ മാസല്ലെ പരമേശരന്റെ മോൻ കെട്ടിത്തൂങ്ങീത്... എന്തിനേർന്ന്?"

ശിവശങ്കരൻ ഒന്നു പതിയെ ചിരിച്ചു. എന്നിട്ടു പറഞ്ഞു: "അല്ല... ഒരു കത്തെന്തെങ്കിലും ണ്ടെങ്കില് ഏള്പ്പേർന്നു." കൈപ്പത്തികൊണ്ട് കൈത്തണ്ട ഉഴിയൽ നിറുത്തിയിട്ട് വീണ്ടും കൈകൾ തുടയ്ക്കു മുകളിൽത്തന്നെ പരത്തിവച്ചു, അയാൾ. "സംശൊന്തൂണ്ടായിട്ടല്ല."

കൊന്നത്തൈയിന്റെ ചുവട്ടിലെ കോഴികൾ പത്തുക്കെപ്പത്തുക്കെ പൂമുഖത്തേക്കു കയറാൻ ശ്രമിച്ചു. ദാമോദരൻ നിലത്തു ചവിട്ടി ശബ്ദമുണ്ടാക്കി അവയെ ആട്ടി.

അകത്ത് ശാരദയുടെ കരച്ചിൽ പെട്ടെന്ന് നിന്നിരിക്കുന്നു. ഒന്നു പോയി നോക്കാമായിരുന്നുവെന്ന് മാധവൻനായർക്കു തോന്നി. പിന്നെ ഉടനെതന്നെ ഓർക്കുകയും ചെയ്തു. വേണ്ട. വയ്യ.

മാധവൻ നായർ ചാരുകസേരയിൽ, കാലുകൾ നിലത്തേക്കു നീട്ടിവച്ച് ചാരിക്കിടന്നു. അയാളുടെ കണ്ണുകൾ പതുക്കെ അടയാൻ തുടങ്ങി. നേരത്തെ ഓർത്തത് ശരിയാണോ? തനിക്ക് തല ചുററുന്നുമുണ്ടോ?

ഇല്ല. ഇതു ക്ഷീണമാണ്. ശരീരത്തിന്റെ ക്ഷീണവും മനസ്സിന്റെ ക്ഷീണവും. ക്ഷീണം മാത്രമാണ്. അല്പനേരം ഇങ്ങനെ കിടന്നാൽ മാറിക്കൊള്ളും.

മുരളി കത്തെഴുതിവച്ചിട്ടുണ്ടാവുമോ? ഒരുപക്ഷേ, തിരിച്ചുവന്നപ്പോൾ, ഗോപാലകൃഷ്ണൻ നോക്കിയിട്ടുണ്ടാവും. അതു തന്നോട് നേരിട്ടു പറയാൻ ഗോപാലകൃഷ്ണന് സാധിക്കാഞ്ഞതുകൊണ്ടാവുമോ, ഇങ്ങനെ ഇപ്പോൾ ശിവശങ്കരന്റെ മുന്നിൽ കൊണ്ടുചെന്ന് ഇരുത്തിയിരിക്കുന്നത്?

ക്ഷീണിച്ച മനസ്സ് തിരപതയുംപോലെ പതയുന്നു.

"നോക്കൂ ശിവശങ്കരൻ." മധുവിന്റെ ഒച്ച ഏതൊക്കെയോ കടലുകൾക്കക്കരെനിന്ന് മുഴങ്ങുന്നതുപോലെ മാധവൻനായർക്കു തോന്നി. "പോസ്ററുമോർട്ടം റിപ്പോർട്ടിന്റെ കോപ്പി നിങ്ങള് കണ്ടില്ലേ?... അതിലെഴതീരുന്ന കാര്യങ്ങളൊക്കെ നിങ്ങള് വായിച്ച് നോക്കീതല്ലേ? പിന്നെ ആരാ ഈ നാട്ടാര്ന്ന് പറയണത്? ഞാനും ഒക്കെ ചേർന്നതന്ന്യല്ലേ?"

ശിവശങ്കരൻ കുറച്ചു നേരത്തേക്ക് ഒന്നും മിണ്ടിയില്ല. പിന്നെ ഉറമുള്ള ശബ്ദത്തിൽ പറഞ്ഞു:

"നിങ്ങളൊക്കെ ആധുനികന്മാര്... പക്ഷേ, ഞങ്ങളെപ്പോലുള്ളോർക്ക് ഇതില് ചെല ബാദ്ധ്യതേ്യാക്കെണ്ട്... ജനങ്ങള്ടെ വികാരം മനസ്സിലാക്കണംന്നേയ്."

"ആത്മഹത്യ ചെയ്യുന്നോരൊക്കെ എഴ്ത്തെഴ്തി വയ്ക്കണംന്ന്ണ്ടോ?" മധുവിന്റെ ശബ്ദം മൂർച്ചയുള്ള ഒരു കത്തിപോലെ അന്തരീക്ഷത്തിൽ താഴ്ന്നുവെന്നു തോന്നി. അതിന് ശിവശങ്കരന്റെ മറുപടിയൊന്നും കേട്ടില്ല.

മാധവൻനായർ ഓർത്തു. മധുവിന്റെ ശബ്ദത്തിന് ഈ ശക്തി വരുന്നതു് ഒരിക്കലും കണ്ടിട്ടില്ല. പതിഞ്ഞ ഭാഷയിലേ എപ്പോഴും സംസാരിക്കൂ.

മനസ്സമാധാനത്തിനുവേണ്ടി മാധവൻനായർ ഒരു സംശയംപോലെ ഓർക്കാൻ ശ്രമിച്ചു. ഒരുപക്ഷേ, അബദ്ധത്തിൽ പററിയതാണെങ്കിലോ? ഇല്ല. അബദ്ധത്തിൽ ഇത്രയേറെ ഗുളികകൾ കഴിക്കാൻ സാദ്ധ്യതയില്ല.

ഗേററ് തുറക്കുന്ന ശബ്ദം കേട്ട് കണ്ണു തുറന്നു. ഗോപാലകൃഷ്ണനും ശങ്കരവാരിയരും.

അടുത്തുവന്ന് ശങ്കരവാരിയർ പറഞ്ഞു: "പോസ്റ്റ്മാനെ വഴിക്കുവച്ച് കണ്ടു. അയാള് തന്നതാണ് കത്ത്വോള്." വാരിയർ രണ്ടു മൂന്നു കത്തുകൾ നീട്ടി.

(തുടരും)



# വൃക്ഷങ്ങൾ

## പുനലൂർ ബാലൻ

വേമാരിയിൽ പിഴുതുവീണമരം ഞങ്ങളുടെ
കുടിലുകളെ ഞെരിച്ചമർത്തി.
മഴതോന്നിട്ടും മററുമരങ്ങൾ
കണ്ണീരിററിച്ചു കൊണ്ടിരിക്കുന്നതു്
ഞങ്ങളെയോർത്തിട്ടോ?
കടപുഴകിയ സ്വന്തം സഖാവിനെ ഓർത്തിട്ടോ?
ഞങ്ങൾക്കറിഞ്ഞുകൂട.
മരങ്ങളെ സ്നേഹിക്കുന്നവർ മാപ്പുനൽകട്ടെ!
അവരുടെ സ്നേഹം നിസ്വാർത്ഥമാണ്.
മനുഷ്യൻ മനുഷ്യനെത്തന്നെ സ്നേഹിക്കുന്നതു്
സ്വാർത്ഥതയാണല്ലോ.
പട്ടിണി കിടന്നു ഞങ്ങൾ ചത്താലും
കോയ്മക്കാർ ഞങ്ങളുടെ തലവെട്ടി
തീയിലിട്ടാലും അവർ ഇലകൾപോലും
ചലിപ്പിക്കില്ല.
'മര'വിച്ച മനസ്സ്, മരമണ്ടൻ
എന്നൊക്കെ വിശേഷിപ്പിച്ചു
അവർ മരത്തെ ബഹുമാനിക്കയും
ഞങ്ങളെ സ്നേഹിക്കയും ചെയ്യും.
അതുമല്ലെങ്കിൽ അവർ പറയും:
രണ്ടുമരങ്ങളല്ലേ ആദികവിക്കു ജന്മം നൽകിയതു്?
'ആ മരം ഈ മരം' എന്നു
നിർത്താതെ പറഞ്ഞപ്പോഴല്ലേ
രാമനുണ്ടായതു്?
(ജഗത്തിനു മുഴുവൻ ജീവനം നൽകുന്ന രാമന്മാരും)
ഞങ്ങൾക്കും മരത്തോടു സ്നേഹമാണ്
അതിനെകൊല്ലരുതെന്നു ഞങ്ങൾ ഉറക്കെപ്പറയും
നിന്നെപ്പോലെ നിന്റെ
മരത്തേയും സ്നേഹിക്കുക.
എന്നു ഞങ്ങൾക്കു നന്നായറിയാം.
ഞങ്ങളാരും അ'മര'ന്മാരല്ല,
കൊല്ലപ്പെടുന്നവരാണ്.
നിറച്ചുമദ്യം കഴിച്ചിട്ട് വലിയ
ഹോട്ടലുകളിലിരുന്ന്
പലരും ഞങ്ങളെപ്പററി കീർത്തനങ്ങൾ
ഉച്ചസ്ഥായിയിൽ പാടുന്നതു ഞങ്ങൾ കേൾക്കുന്നു.
ആരാണവർ?
കോളേജ്കുമാരന്മാരും 'മൂന്നുകോട്ട്'
സിഗററന്മാരും
കഞ്ചാവിനോടു കരാട്ടേ നടത്തുന്നവരും
മൂവി സംവിധായകരും പൂജ്യവൈദ്യന്മാരും.
കൊല്ലപ്പെട്ടുകൊണ്ടിരിക്കുന്നവർക്ക്
സങ്കീർത്തനങ്ങളും കുറത്തിപ്പാട്ടുകളും എന്തിന്?
'ഡൽഹി 81'-ലെ പ്രേക്ഷകരാണവർ.
പ്രേക്ഷണമല്ല രോഷമാണു ഞങ്ങൾക്കാവശ്യം.
മരത്തിൽനിന്നു മനുഷ്യരിലേക്കുള്ള
പുരോഗതിയുടെ സ്നേഹവും
അതിന്റെ രോഷവും.

# യു. എ. ഖാദർ

## നോവലെററ്

# ചന്തയിൽ ചൂടി വിൽക്കുന്ന പെണ്ണ്

### രണ്ടാംഭാഗം

**സം**ഗതി കേട്ടപ്പോഴാം ജാനകിയുടെ ഉള്ളം പുകഞ്ഞു. മനസ്സിലുള്ളത് മറച്ചുവയ്ക്കാതെ, കണ്ടവരോടൊക്കെ വെട്ടിത്തുറന്നു പറഞ്ഞ കുട്ടപ്പന്റെ ഗതി ഇനിയെന്താവും? പൊലീസിന്റെ കൈയിൽ കിട്ടിയ ആ പാവത്തിനെക്കൊണ്ട് അവർ എന്തെല്ലാം പറയിപ്പിക്കും? ജാനകി സംശയിച്ചതുപോലെതന്നെ സംഭവിച്ചു. സന്ധ്യയ്ക്ക് ചോര ഛർദ്ദിച്ച് ബോധം കെട്ട കുട്ടപ്പനെ പൊലീസുകാർ വടകര ആശുപത്രിയിലേക്ക കൊണ്ടുപോയിട്ടുണ്ട്. അവന്റെ കാര്യം സംശയമാണത്രേ. നാളത്തെ പുലരി കാണുവാനുള്ള യോഗം അവനുണ്ടാവുമോ എന്നാണ് സംശയം. അവൻ മൂത്രിക്കുന്നതത്രയും ചോരയാണ്. ഛർദ്ദിക്കുന്നതും ചോര തന്നെ.

ജാനകി വാർത്തകൾ മുഴുക്കെയറിഞ്ഞു. കുഞ്ഞീതാജിയുടെ പറമ്പിലെ തേങ്ങ കൊയ്ത്തൽ കഴിഞ്ഞ് ഏണിയും തളപ്പുമായി പൂഴിത്തേരി കുന്നമ്മൽ കണാരൻ തിരിച്ചു വരികയായിരുന്നു. പാലക്കാവ് നടയുടെയരികിലെ അരയാലിന്റെ മറവിൽ അവൻ വരുന്നതും നോക്കി ചട്ടക്കാലൻ കുട്ടപ്പൻ ഒളിച്ചിരുന്നു. നടയുടെ മുമ്പിലൂടെ നടന്നുനീങ്ങിയ കണാരന്റെ പിന്നാലെ ചെന്ന് അവന്റെ കഴുത്തിൽ മുണ്ടിട്ടുമുറുക്കി ശ്വാസംമുട്ടിച്ചു കൊന്നത് കുട്ടപ്പനാണെന്ന് അവൻ പൊലീസിൽ സമ്മതിച്ചുവത്രേ. പിന്നീട് ശവം പായയിൽ ചുരുട്ടിക്കെട്ടി തലയിൽ ചുമന്ന് വടകര തീവണ്ടിയാപ്പീസിനരികെ കൊണ്ടുവന്ന് മാവിൻകൊമ്പത്ത് കെട്ടിത്തൂക്കി. എല്ലാം കുട്ടപ്പൻ ഒററയ്ക്ക് ചെയ്യുന്നു. കണാരനോടു പകയും പൂർവ്വവിരോധവും ഉണ്ടായിരുന്നു എന്നും കുട്ടപ്പൻ തുറന്നു സമ്മതിച്ചുവത്രേ. എല്ലാം തുറന്നു പറയുമ്പോഴേക്കും കുട്ടപ്പന്റെ ബോധം നഷ്ടപ്പെട്ടു. അവന്റെ ശരീരത്തിലെ എല്ലുകൾ മുഴുവൻ നുറുങ്ങി. അവന്റെ കാൽവിരലുകളിലെ നഖങ്ങൾ മുഴുവൻ പിഴുതെടുത്തു. അവന്റെ കൈവിരലുകളിലെ നഖങ്ങൾക്കിടയിൽ മൊട്ടുസൂചികൾ ഒരു പാടു തറഞ്ഞിറങ്ങി. അവന്റെ മൂത്രദ്വാരത്തിൽ പച്ച ഈർക്കിൽ കയറിപ്പിരിഞ്ഞു. അവന്റെ വൃഷണങ്ങൾ ബീരിയാണിപ്പൊലീസ് എന്നു പേരുള്ള ഒരു പൊലീസുകാരന്റെ ശക്തമായ പിടിയിൽ ഞെരുങ്ങി. ചവിട്ടേററ് അവൻ വീണു. ലാത്തിയുടെ കുത്തേററ് അവന്റെ കഴുത്തൊടിഞ്ഞു. നിലവിളിക്കാനാകാതെ അവന്റെ തൊണ്ടയിൽ രക്തം കട്ടകെട്ടി. അവൻ എല്ലാം സമ്മതിച്ചു. പൂഴിത്തേരികുന്നമ്മൽ കണാരനെ കൊന്ന് കെട്ടിത്തൂക്കിയത് അവൻ തനിച്ചു ചെയ്ത ഒരു പാതകമാണ്. പിന്നെ അവന് ഒന്നും പറയാൻ നാവുയർന്നില്ല. അവൻ ഒന്നും പിന്നീട് പറയേണ്ടതായിട്ടില്ലായിരുന്നു. ആദ്യം ഒന്നുമൊന്നും അറിയില്ലാ എന്നു പറഞ്ഞവൻ പിന്നീട് എല്ലാം തുറന്നു പറഞ്ഞത്രേ.

ചട്ടക്കാലൻ കുട്ടപ്പൻ വടകര ആശുപത്രിയിൽ കിടന്നു കണ്ണടച്ചു. അവൻ പിന്നീട് ഉണർന്നില്ല.

അടുത്ത ദിവസമാണ് ജാനകി അതറിയുന്നത്. അവൾക്ക് തലചുററി. എഴുന്നേററു നിൽക്കാനാകാതെ അവൾ തളർന്നിരുന്നു. ജാനകിയുടെ തൊണ്ട വരണ്ടു. കടപ്പുറം ഭാഗത്തെ പീടികയിലിരുന്ന് ചൂടിത്തുക്കിക്കൊടുക്കാറുള്ള കുട്ടപ്പൻ. വയൽവരമ്പിലൂടെ എല്ലാ മോന്തിനേരങ്ങളിലും തമാശകൾ പറഞ്ഞ് അനുഗമിക്കാറുള്ള കുട്ടപ്പൻ... ജാനകിയുടെ ഉൾത്തടം വിങ്ങി. കരയും സ്വരത്തിൽ വിളിച്ചു: "എന്റെ ഷാര്യാവിലെ ഭഗോതീ—എന്റെ ഷാര്യാവിലെ ഭഗവതീ."

●

വയൽവരമ്പത്തുകൂടി പൊലീസുകാർ വരുന്നതു കണ്ടു. അവർ ജാനകിയുടെ മുററത്തെത്തി. കണ്ണുരുട്ടിയും മീശപിരിച്ചും പേടിപ്പിച്ചു. ലാത്തിചൂണ്ടി ഓരോരോ ചോദ്യങ്ങൾ. തൊലിയുരിക്കും ചോദ്യങ്ങൾ. ജാനകി ചിലതിന് മറുപടി പറഞ്ഞു. പലതിനും മറുപടി പറഞ്ഞില്ല. ചോദ്യങ്ങളിൽനിന്നും ജനകിക്ക് മനസ്സിലായത്, അവർക്കറിയേണ്ടത് കുട്ടപ്പനും അവളും തമ്മിൽ സ്നേഹമാണോ എന്ന കാര്യമാണ്. അവൻ വീട്ടിൽ കൂടക്കൂടെ വരാറുണ്ടോ എന്ന് തിരക്കി. കണാരൻ കുട്ടപ്പന്റെ വരവും പോക്കും എതിർത്തിരുന്നില്ലേ എന്നും ചോദിച്ചു. ജാനകിയുടെ മറുപടികൾ ഇഷ്ടപ്പെടാഞ്ഞ പൊലീസുകാരൻ താക്കീതിന്റെ മട്ടിൽ പറഞ്ഞു: "ചവുട്ടി കൊടല് ഞാൻ പറിയ്ക്കും. നീയും അവനും തമ്മിലെന്താണെടീ —? നിന്നെ ഏത്തു നേരവും ഓന്റെ ചൂടിക്കമ്പനീല് കാണാറുണ്ടെന്നാണല്ലോ ജനസംസാരം. നേരല്ലേടീ — അപ്പം നീയും അവനുംകൂടി കല്പിച്ചു കൂട്ടിയുണ്ടാക്കിയ പരിപാടിയാ, അല്ലേ—?"

ജാനകി ഒന്നും മിണ്ടിയില്ല. മിണ്ടാതെ നിൽക്കുന്ന ജാനകിയെ പേടിപ്പിച്ചു: "അടങ്ങിയിരുന്നോ. വേണ്ടാത്തത് പറഞ്ഞാ കൂട്ടിൽ കേറേണ്ടിവരും. കൊലക്കേസ്സിൽ കുടുങ്ങും. തൂക്കിപ്പോകും. ഇല്ലെങ്കില് ഓനെ കയ്യിക്കിട്ടിയപോലെ നിന്നെയും ഞങ്ങൾ കൊണ്ടുപോകും. ആവി പോയാലും ഒരു നായിന്റമോനും ചോദിക്കൂലാ—"

ഭീഷണിയുടെ സ്വരത്തിൽ വീണ്ടും അവർ എന്തൊക്കെയോ പറഞ്ഞു. ആരോ അവരെ ഇതൊക്കെ പറയാനേല്പിച്ചതു പോലെയുണ്ടായിരുന്നു. ഒരു ചടങ്ങ് നിർവ്വഹിക്കുംമട്ടിലാണ് വന്നുകയറിയ പൊലീസുകാർ, കണ്ണുരുട്ടിയതും പറഞ്ഞതും പോയതും. എല്ലാംകേട്ട് അന്തം വിട്ടുനിൽക്കയായിരുന്ന അയൽപക്കത്തെ പെണ്ണുങ്ങൾ ഒന്നും മിണ്ടാതെ ഇറങ്ങിനടന്നു. ചിലർ സ്വകാര്യംപറഞ്ഞ് മൂക്കത്ത് വിരൽവച്ചു. കേൾക്കുന്നതും കാണുന്നതും അവർക്ക് വിശ്വസിക്കാനാവുന്നില്ല. കൊലയാളിയെ അന്വേഷിച്ചിറങ്ങിയ പൊലീസുകാർ ജാനകിയെ തേടിവന്നതെന്തിന്? അവളെ ആശ്വസിപ്പിക്കുന്നതിനുപകരം ശാസിക്കുന്നു. കുററം സമ്മതിച്ചവന്റെ ആവിപോയി. അതുകേട്ട് ചിലർക്ക് സങ്കടംതോന്നി. സങ്കടംതോന്നിയവർ ആരും കേൾക്കാതെ തന്നത്താൻ പറഞ്ഞു: "ഓനിനി ജീവിച്ചിട്ടുംകാര്യല്ല. ഓന്റെ പണി തീർത്തിക്കി—ഓനെക്കൊണ്ട് ഓര് ഒട്ടല് കുററം സമ്മതിപ്പിച്ച്. എന്നാലും ഓനെന്തിനാ ഓളീ ഈ കുടപ്പം ചെയ്തത്—?"

ഈ ചോദ്യം തൃക്കോട്ടൂരുകാർ പരസ്പരം ചോദിച്ചു. രണ്ടോ മൂന്നോ ദിവസം ഇതൊക്കെയായിരുന്നു തൃക്കോട്ടൂരിലെ സംസാരവിഷയം. പിന്നെ എല്ലാം അടങ്ങി. എത്ര വലിയ കൊടുങ്കാററും ഏറെനേരം നിൽക്കില്ലാ എന്നാണല്ലോ ചൊല്ല്. ഏറെ നേരം നിന്നാൽപ്പിന്നെ പ്രളയമാണല്ലോ ഫലം. പ്രളയത്തിനും സമയമായിട്ടില്ലാ എന്ന് തൃക്കോട്ടൂരംശം അധികാരി കേളപ്പൻ അടിയോടിക്കും ഇരിങ്ങൽ അധികാരി പൈതൽ നായക്കും അതുപോലെയുള്ളവർക്കും അറിയാം. അത്തരം അറിവുള്ള മഹാന്മാരെ നോക്കി തൃക്കോട്ടൂരിലെ ജനം പറഞ്ഞു: "പരുന്തിന്റെ മേലേ പണത്തിനു പറക്കാനാവും. പണത്തിന്റെ മേലേ പരുന്തിന് പറക്കാനാകാ—പറന്നാൽ ചിറകുകരിയും."

ചിറകു കരിയുന്ന കാര്യമായതിനാൽ ഒച്ചപ്പാടോ ബഹളമോ ഒന്നും ഉണ്ടായില്ല. ചത്തതു ചത്തു. കേട്ടതു കേട്ടു. അതോർത്ത് ദുഃഖിച്ചിട്ട കാര്യമില്ല. വെറുതെ കയർത്തിട്ടും കാര്യമില്ല. കയർത്തവന്റെ കഥയും അതോടെ തീരുമെന്നാണല്ലോ പാഠം. ജാനകിയുടെ അയൽപക്കക്കാരും നാട്ടുകാരും താന്താങ്ങളുടെ ദിനകൃത്യങ്ങളിൽ മുഴുകി. അവർ അവരുടെ പാട്ടും വിധിയും അന്വേഷിച്ച് പരക്കംപായുന്നതിൽ മുഴുകി. യശോദമാത്രം രാവിലേയും വൈകുന്നേരവും ജാനകിയെക്കണ്ട് സംസാരിക്കും. ഇറങ്ങിപ്പോരാൻ നേരത്ത് വെറുതെ ആശ്വസിപ്പിക്കും: "ചെന്നതൊക്കെ വന്നില്ലേ ജാനകീ–ഇനി നീ നിന്റെ കാര്യംനോക്ക്. നിന്റെ ചെക്കന്റെ കാര്യം നോക്ക്—"

ജാനകി ഒന്നും മറുപടി പറയില്ല. അവളുടെ മനസ്സിൽ തീ കെട്ടടങ്ങിയിട്ടില്ല. കെട്ടടങ്ങിയ ചിതയിൽ നിന്നല്ലേ അസ്ഥിപെറുക്കാനാവൂ. മനസ്സിലെരിയുന്ന ചിതയിൽ, മുടിയഴിച്ചിട്ട് ചോരയുമൊലിപ്പിച്ച് അലറിപ്പാഞ്ഞു നടന്ന പുലുവപ്പെണ്ണ് കുട്ടിമാണിയുടെ രോദനം. അവളുടെ ചിരിയും കരച്ചിലും മുഴങ്ങുന്നു. കുഞ്ഞമ്മോട്ടി മാപ്പിളയുടെ പള്ള്യാലകണ്ടത്തിൽ ഞാറുനടുന്ന അമ്മൂമ്മയുടെ പാട്ട്. കടലുങ്കര നാടുവാഴിച്ചയുടെ തീരാത്ത കാമക്കൊതി. കാമക്കൊതിയടക്കാൻ കള്ളവും കപടവും. കഴുകക്കണ്ണിനും കാമക്കൊതിക്കും താണടങ്ങാതെ, കണ്ടേടംകണ്ട്, ഞാറുകണ്ടത്തിൽ കൈയും മെയ്യും മറന്ന് പണിയെടുക്കും പുലുവസുന്ദരി കുട്ടിമാണി. മൂക്കും മുലയും ചെത്തി ചതിച്ചു കൊന്നവരെ ചുട്ടുകരിക്കാൻ ചുടലഭദ്രകാളിയായി വന്ന് സകലതും ചാമ്പലാക്കിയ കുട്ടിമാണി. ഒററയ്ക്കിരുന്നു ചൂടിപിരിക്കുമ്പോഴും ചെക്കനെ കിടത്തിയുറക്കുമ്പോഴും ജാനകി ഉള്ളുരിഞ്ഞു പാടി. കടലുങ്കര നാടുവാഴിച്ചയോട് പകവീട്ടിയ പുലുവപ്പെണ്ണ്... പുളിയാർമല തമ്പുരാന്റെ ചോരയീമ്പിയ കൊളർകോടൻ മലയിലെ അടിയാത്തി യക്ഷി. നൂറും പാലും, ഒരുവായ് മുറുക്കാനും, കണ്ണിൽപ്പെട്ടവരോടൊക്കെ ചോദിച്ച് പകയുമായി അലയുന്ന യക്ഷി.

●

തൃക്കോട്ടൂരിലെ ആണും പെണ്ണും ജാനകിയെ കയ്യൊഴിഞ്ഞു. കൂട്ടത്തിനും കലുമാലിനും വയ്യാ. ഒരു ദുർമരണത്തിന് കാരണക്കാരിയായവളാണ്. തീയ്യൻ ചത്ത തീയ്യത്തി. ജാനകി ഇനിയൊരിക്കലും തെളിഞ്ഞ് തിളങ്ങുകയോ, തൃക്കോട്ടൂരിലെ ആണുങ്ങൾക്ക് കമ്പം ഏററുകയോ ഇല്ലെന്നാശ്വസിച്ച പെണ്ണായ പെണ്ണുങ്ങൾ ഒന്നടങ്കം. കാന്തവും സൂചിയുംപോലെ ആണുങ്ങളെ വശീകരിച്ച് അമ്മാനമാടുന്ന പെണ്ണിന്റെ അഹന്തമൂലമാണ് ഇത്രയും അനത്ഥങ്ങൾ വന്നുഭവിച്ചതെന്ന് തൃക്കോട്ടൂരുകാരികൾ ന്യായം പറഞ്ഞു. പോഴത്തക്കാരൻ തീയ്യന്നാണ് ആപത്ത് മുഴുക്കെ വന്നത്. ഹുങ്ക് കാട്ടി നടന്നവൾക്ക് ഊനമൊന്നും ഏശിയില്ല. എന്നുമാത്രവുമല്ല പത്താളുകൾ കൂടുന്നിടത്തു പരവശയായി, പാടഞ്ചും പെട്ട്, വലയുന്നവളായി ജാനകിയെ കാണാമെന്ന് കാത്തിരുന്ന പെണ്ണുങ്ങൾക്കൊക്കെ അക്കിടിപററി. അവൾ പിന്നെപ്പിന്നെ പൊന്നായും, പൊന്നിൽ കെട്ടിയ മുത്തായും, മുത്തിലും മുത്തായും മിന്നിത്തുടങ്ങി. പയ്യംപള്ളി ചന്തുവിന്റെ കൈവശക്കാരി ഉണ്ണിച്ചിരാംവീട്ടിൽ മണിച്ചീരുവിന് പൊൻമാണിക്യം കിട്ടിയ കഥപോലെയായിരുന്നു അത്. വടകരച്ചന്തയിൽവച്ചു തന്നെയാണ് അങ്ങനെ സംഭവിച്ചത്.



ചന്തയിലെത്തിയ പതിനായിരം കാണേ നാണിയക്കേട്ട് ഏററവളാണല്ലോ ജാനകി. എന്നിട്ടശേഷവും കുലുങ്ങാതെ, മുറതെററാതെ എല്ലാ ആഴ്ചയും അവൾ ചന്തയിൽവന്നു. വരികമാത്രമല്ല പിരിമുറുക്കമുള്ള ഒന്നാംതരം കൊയിലാണ്ടിച്ചൂടി മാറ്കണക്കിന് വിററു. കെട്ടുകെട്ടായി ചൂടിയുംചുമന്ന് പെണ്ണ് പുലരുമ്പോഴേക്കും ചന്തയിലെത്തും. അവളെത്തിയാലേ കുററ്യാടിമലകളിൽ കതിരൊളിയെത്തൂ എന്നായി ചന്തയിൽ പാട്ട്.

കുട്ടപ്പൻ ചോരഛർദ്ദിച്ച് മരിച്ചതിൽപ്പിന്നെ അവൾ ചികരി തൂക്കി വാങ്ങിയത് തൃക്കോട്ടൂരങ്ങാടിയിലെ ആലിമാപ്പിളയുടെ പീടികയിൽ നിന്നായിരുന്നു. ചായക്കച്ചവടവും ചൂടിക്കച്ചവടവുമുള്ള മാപ്പിള ചുററുവട്ടത്തെ പെണ്ണുങ്ങളെ വിളിച്ചുകൂട്ടി പീടികയുടെ പിന്നാമ്പുറത്തെ ചായ്പ്പിലിരുത്തി ചൂടിപിരിപ്പിച്ചു. ആ ചൂടിയത്രയും കെട്ടുകെട്ടായി അയാൾ പല ദേശങ്ങളിലേക്കും കയററി അയച്ചു. അവിടെയാണ് ജാനകിചെന്നത്. ചെന്നപാടേ അവൾ പറഞ്ഞു: "എനക്ക് നിങ്ങളെ ചായ്പ്പില്, മററുള്ള പെണ്ണുങ്ങളെപ്പോലെ ഇരിന്ന് ചൂടിപിരിക്കാൻ കയ്യലാ—ഞാൻ പൊരേല് കൊണ്ടുപോയി പിരിച്ച് ഈടെ തൂക്കം തരാം—"

ഇവൾ ഏതാണ് ഒരു ഉണ്ണിയാർച്ച! ആരോമൽചേകവരുടെ അങ്കംവെട്ടും നേർപെങ്ങൾ! ആലിമാപ്പിള പീടികയുടെ ഇറയത്ത് നില്പായിരുന്ന ജാനകിയെ നന്നായൊന്നു നോക്കി. പെണ്ണിന്റെ നില്പും മട്ടും മാതിരിയും കണ്ടാൽ ആരായാലും അവൾ പറയുന്നത് അപ്പടി അനുസരിച്ചുപോകും. അതാണ് ജാനകിയുടെ കഴിവ്. ജാനകിയുടെ മുഖത്തും, ചുണ്ടിലും, കണ്ണിലും കാന്തമുണ്ടെന്ന് ആൾക്കാർ പറയുന്നത് ശരിയാണല്ലോ എന്ന് ആലിമാപ്പിളയും ചിന്തിച്ചു. കാണുന്നവർക്ക് ഒട്ടിച്ചേരാനാശയുണ്ടാവുന്നത് തെററല്ല. അവളുടെ മാറും മോറും മുന്തിയതാണെന്നതന്നെ മാപ്പിളയും പറഞ്ഞു. ഇറയത്തെ പെണ്ണും കേൾക്കട്ടെ എന്ന മട്ടിൽ മാപ്പിള ഒരു തമാശയും പറഞ്ഞു:

"ഞ്ഞി, മുമ്പ് ഏതോ മാപ്പിളയ്ക്ക് ഉണ്ടായതായിരിക്കും. അതാ നിന്റെ ആ മുഖം കത്തിലങ്കുന്നത്."

ആ സ്തുതിവചനത്തിന്റെ പൊരുൾ ജാനകിക്ക് അശേഷവും മനസ്സിലായില്ല. അവൾ ചിരിച്ചു. ചിരിയാണ് അവളുടെ മൂർച്ചയേറിയ കത്തി. ചിരിച്ചു കഴുത്തറുക്കും പെണ്ണാണ് ജാനകി. അവളുടെ ചിരി കാൺകേ മാപ്പിള സമ്മതിച്ചു: 'എനക്ക് നീ ചൂടി ഏടുന്ന് പിരി

ച്ചാലും മൈക്കില്ല. ഉൾക്കിയെടുക്കുന്ന ചേരിക്ക് കണക്കാക്കി പൂടി പിരിച്ച് എനക്ക് നീ ഉൾക്കംതരണം. ഈടക്കൊണ്ടേന്ന് തരണം.''

അവൾ എല്ലാം സമ്മതിച്ചു. മററാൻ പെണ്ണുങ്ങളുടെ പയ്യാരങ്ങൾ കേട്ടു പൂടി പിരിക്കേണ്ടതില്ല. മാപ്പിളയുടെ ചാപ്പിലിരുന്ന് പകലന്തിയാക്കേണ്ട കാര്യവുമില്ല. എന്തായാലും തനിക്ക് കളിക്കാനുള്ളതൊക്കെ പ്രയാസംകൂടാതെതന്നെ കളിക്കാനാവുമെന്ന് ജാനകിക്ക് അറിയാം. അവൾ പകിരി ഉൾക്കിവാങ്ങി. വീട്ടിലേക്ക് പകിരിക്കെട്ടുമായി നടക്കുമ്പോൾ മാപ്പിളയും അനുഗമിക്കാൻ തുടങ്ങി. ജാനകി ഉള്ളറിഞ്ഞ് ചിരിച്ചു. മാപ്പിള ഉപ്പലിറക്കുന്നത് നോക്കിയിരിക്കെ അവൾ ഇഷ്ടംപോലെ പകിരി ഉൾക്കിയെടുത്തു. ചേരിനമാത്രം, മററുള്ള പെണ്ണുങ്ങളെ ബോദ്ധ്യപ്പെടുത്താൻമാത്രം, ആലി മാപ്പിള അവൾ പിരിച്ചുകൊണ്ടുവരുന്ന പൂടി ഉൾക്കിവാങ്ങി. പഴയ കഥകൾതന്നെ വീണ്ടും ആവർത്തിച്ചു. തിയ്യൻ ചത്ത് പുലതീരുംമുമ്പുതന്നെ പെണ്ണ് ചന്തയിലെത്തി, ചെപ്പടിയാടി, എന്നായി ചന്തയിൽ ശ്രുതി.

ചാന്തുംതൊട്ട് ചന്തയിലെത്തുന്ന ജാനകിയെക്കണ്ടാൽ, ഒഞ്ചിയത്തുകാരൻ കോയാക്കുട്ടി എന്ന ജോനകച്ചെറുക്കന് മനസ്സടങ്ങുമോ? സംഗതികൾ, ഞങ്ങൾ വടക്കരുടെ പാട്ടുപോലെയായി. കുററിയിൽകെട്ടിയ കാളക്കൂററനെപ്പോലെ അവൻ അവൾക്കു ചുററും മുക്രയിട്ട് ഓടി. എന്നാൽ ജാനകി അവനെ തീരെ അവഗണിച്ചു. തനിക്കു ചുററും ഇങ്ങനെ ഒരു ചെറുപ്പക്കാരൻ നെട്ടോട്ടം നെറിയോട്ടം ഓടുന്നു എന്നുപോലും അവൾ ഗൗനിച്ചില്ല. ഒടുവിൽ സമസ്താപരാധവും ഏററുപറഞ്ഞ് അവൻ ജാനകിയുടെ കാലുപിടിച്ചു എന്നാണ് പയ്യോളിക്കാരി മാധവി പറഞ്ഞത്. കുഞ്ഞുമാണിക്കം ഒന്നുകൂടി പ്പറഞ്ഞു: ''ഓള് ഓനെക്കണ്ട് ഒയിഞ്ഞുമാറിനടന്നു. കണ്ടേടം കണ്ടില്ലാന്നുവച്ച് ഓള് ഒയിഞ്ഞ് മാറിയപ്പം ഓന് സഹിച്ചൂലാ എന്നായി. ഒടുല് ഓളെ കാലുപിടിച്ച് ഓൻ കൊറേ കരഞ്ഞ്. മാളോരെ മുമ്പിന്ന് കാലുപിടിച്ച ചെക്കന്റെ ഖൊഖത്ത് ഓള് ചവുട്ടിയില്ല. അതാ ജാനകിപ്പെണ്ണ്—തിരിഞ്ഞോ?''

കുഞ്ഞുമാണിക്കം വളരെ വിശദമായാണ് ആ സംഭവം വിവരിച്ചത്. ഏതു കൊടികെട്ടിയ വമ്പനായാലും ആ പെണ്ണിന്റെ കാൽക്കൽവീണ സാഷ്ടാംഗനമസ്കാരംചെയ്ത് അടിയറവു പറയുമെന്നാണ് കുഞ്ഞുമാണിക്കം പറയുന്നത്. സംഭവിച്ചതും അങ്ങനെയൊക്കെത്തന്നെയായിരുന്നുവല്ലോ. ചന്തയിൽ ആട്ടിനെ വിററുമാറുന്ന കച്ചവടം കോയാക്കുട്ടി ഉപേക്ഷിച്ചു. ആ ജോനകച്ചെറുക്കൻ ഒഞ്ചിയത്തേക്ക് പോയതുമില്ല. പകരം ജാനകിയുടെ പൂടിക്കെട്ടു തലയിൽ ചുമന്ന് ചന്തയിലെത്തിക്കലായി അവന്റെ പണി. അവൾ വിളിക്കുന്നതും പറയുന്നതും അനുസരിക്കും. വിരൽ ഞൊടിക്കുന്നതിനനുസരിച്ച് തുള്ളും. കുട്ടിക്കരണം മറിയും എന്നു പറയാറുള്ളതുപോലെയായി എല്ലാം. കാണാൻ കരുത്തനും സുന്ദരനുമായ ഒഞ്ചിയത്തുകാരൻ ചെറുക്കൻ ജാനകിയുടെ പിന്നിൽ വാലാട്ടി നില്ക്കുന്നതു എല്ലാവർക്കും പതിവു കാഴ്ചയായി...ചിലർ പറഞ്ഞു:

''ഓൾക്ക് വശീകരണമന്ത്രം അറിയാം. വശീകരിച്ച് ചെറുപ്പക്കാരുടെ ചോരയൂററുന്നോളാ. അതാണ് ജാനകിയെ കാണാൻ ഇത്ര്യും ഭംഗി. അവൾക്ക്, വയസ്സുമതിക്കാത്തതു ചെറുപ്പക്കാരുടെ ചൂടും ചൂരും ഏററിട്ടാ—അതിനാ ഓൾ വശീകരിച്ച് മയക്കുന്നത്—''

ഈവക വാർത്തകൾ കേട്ടു ജാനകി സദാ ചിരിച്ചു. എന്നേരവും അവളെ ചിരിച്ച മുഖത്തോടെമാത്രം കണ്ടു. ചന്തയല്ലേ? ചന്തയിൽ ചന്തമുള്ള പെണ്ണിനെ കണ്ടാലും പലർക്കും പലതും പറയുവാനുണ്ടാകും. അങ്ങനെയങ്ങനെ ചന്തയിലെത്തുന്ന പൂടിക്കാരി ജാനകിയുടെ വിശേഷം ചെറുപ്പക്കാർക്കിടയിൽ പാട്ടും പഞ്ചാംഗവുമായി. പലരും കാണാൻ കൊതിച്ചു. ഒന്നു മിണ്ടിപ്പറയാൻ കൊതിച്ചു. കൊതിച്ചെത്തുന്നവരെ കളിയാക്കിത്തിരിച്ചയക്കാൻ ജാനകിക്കു വിരുത് ഏറി. അങ്ങനെയാണത്രേ ഒരു ദിവസം ഉച്ചമുറുകിവരുന്നനേരം ഇരിങ്ങൽ അധികാരിയുടെ മൂത്തമകൻ—കണ്ടാൽ പകിട്ടും പത്രാസും പെരുമയുള്ള ഒരു ഇളംതടി—വടകരചന്തയിലെത്തുന്നത്.

ചന്തയിലെത്തിയതിന്റെ ചിതം ചോദിച്ചവരോടൊക്കെ ചെറുപ്പക്കാരൻ പറഞ്ഞു: ''എനിക്ക് ലേശം പൂടിവേണം. ഇരിങ്ങൽപ്പാറക്ക് പടിഞ്ഞാറ് തടലുകരവരെ വേലികെട്ടി കൂട്ടാനാ എന്റെ ആലോചന. അതിനെനക്ക് എമ്പാടും പൂടിവേണം. ചന്തയിലെത്തും പൂടി മുഴവൻ എനക്കൊരാൾക്ക് വേണം. എന്താ.''

പൂടിക്കെത്തിയ ചെറുപ്പക്കാരൻ ജാനകിയെക്കണ്ടു—പലരും പറഞ്ഞ് എമ്പാടും കേട്ട പെണ്ണ്. പറഞ്ഞതിനേക്കാൾ പത്തരമാററ് പൊലിമ. കേട്ടതിനേക്കാൾ കേമി. ജാനകിയുടെ മുമ്പിൽ അട്ടിയിട്ട കൊയിലാണ്ടിപ്പൂടിക്ക് അവൻ വിലയന്വേഷിച്ചു. ജാനകി അന്നു കൊണ്ടുവന്ന പൂടി അത്രയും അവനാണ് വാങ്ങിയത്. ഒപ്പംനിന്ന വാലിയക്കാരോടും, ഒത്താശക്കാരോടും, ഉറക്കെ പറഞ്ഞു: ''പൂടിനന്ന്. നല്ല പിരിയും മുറുക്കവും. നേർമ്മയും ഉണ്ട്. തടിച്ചുമുറുക്കം കുറഞ്ഞ ബേപ്പൂർ പൂടിയല്ല എനക്കിഷ്ടം. എനിക്ക് വേണ്ടതു ഇതാണ്.''

ജാനകി ഒന്നു തലയുയർത്തി. പിന്നെ ചിരിച്ചു. ചിരിയാണല്ലോ എന്നേരവും അവൾക്കുള്ള ആയുധം. അധികാരിയുടെ മൂത്തമകൻ ചോദിച്ചു: ''എനക്ക് ഇനിയും വേണം പൂടി—''

''അടുത്ത ചന്തക്കും ഞാനീട ഉണ്ടാവും. എന്റെ പൂടിംണ്ടാവും.''

''പൊത്തനയും എനക്ക് തരേ്വാ?''

''വെലതന്നാ തരാലോ. കൊണ്ടുവരുന്ന പൂടി പൊത്തനയും വാങ്ങാൻ ഒരാളുണ്ടെങ്കി എനിക്ക് സന്തോഷാ ഓളി.''

വീണ്ടും ജാനകിയുടെ ചുണ്ടുകൾ വികസിച്ചു. തെളിഞ്ഞ മന്ദഹാസം. ആരേയും വശീകരിച്ച് തന്നിലേക്കാകുന്ന പുഞ്ചിരി. അതിന്റെ വായ്ത്തലതട്ടി ചെറുപ്പക്കാരന്റെ കണ്ണുകൾ ഒന്നുചിടഞ്ഞു. അവനും, കൂട്ടുകാരും, പിന്നാലെ പൂടിക്കെട്ടുമായി ചുമട്ടുകാരും പോയി. പോകുന്നതിനിടയിൽ ജാനകിയെ അവൻ നന്നായൊന്നുകൂടിനോക്കി. ജാനകിയുംനോക്കി. ജാനകിയുടെ ചുണ്ടുകൾ വീണ്ടും വിടർന്നു. അവൾ അറിഞ്ഞു ചിരിച്ചു. ആ ചിരിയിൽ അവളുടെ കണ്ണും, കവിളും, ചിരിക്കും. ഇറക്കിവെട്ടിയ ബ്ലൗസിനുള്ളിൽ തുളുമ്പുന്ന മാറും മുലയും ചിരിക്കും. ആകെ അടിമുടി ചിരിക്കും. ചെറുപ്പക്കാരന്റെ ഇനിയുള്ള ദിവസങ്ങളിലെ നിമിഷങ്ങളത്രയും ഉന്മാദപൂർണ്ണമാക്കുന്ന ചിരിയായിരുന്നു അത്. ചന്തപ്പറമ്പിൽവന്ന അവന് വന്നപോലെ പിന്നീട് തിരിച്ചുപോകുവാൻ സാധിച്ചതേയില്ലത്രേ.

അരികെ വാലാട്ടി നിൽക്കുന്ന കോയാക്കുട്ടി മുരണ്ടു: ''അതാരാന്നറിയ്യോ?''

''ആരാ?'' അവളുടെ കണ്ണുകൾ അപ്പോഴും ആ ചെറുപ്പക്കാരനെ ചൂണ്ടയിട്ടു കൊളുത്തുകയായിരുന്നു.

''ഇരിങ്ങൽ അംശം അധികാരി പൈതൽനായരുടെ മോനാ.'' കോയാക്കുട്ടിയുടെ വിളർത്ത ചിരി.

ജാനകിയുടെ മനസ്സിൽ ഒരു ആളിക്കത്തൽ. ചാരം മൂടിക്കിടന്ന കനലുകൾ ജ്വലിച്ചു. പുലുവപ്പെണ്ണ് കുട്ടിമാണിയുടെ തീപ്പാറും കണ്ണുകളും, തീയ്യാളും മുടിയും തീചിന്തും അലർച്ചയും മനസ്സിൽ. കൊളർകോടൻ മലയിലെ അടിയാത്തി യക്ഷി നാവുനീട്ടി ചോരയ്യായമറുന്നു. ജാനകി പതുക്കെ ചിരിച്ചു. ചന്തപ്പറമ്പിന്റെ അങ്ങേത്തലയ്ക്കൽനിന്ന് ഇങ്ങേത്തലയ്ക്കലേക്കു കണ്ണുയയ്ക്കുന്ന ചെറുപ്പക്കാരനോട് കണ്ണാലും ചിരിയാലും ജാനകി ചോദിച്ചു:

''പോവ്വാണോ...നിങ്ങള് പോവ്വുണോ?''

ചെറുപ്പക്കാരനു വിശ്വസിക്കാനാവുന്നില്ല. ചന്തയിലെ ചന്തമേറിയ പെണ്ണ്. തൊട്ടാൽ തീയ്യാണെന്നും, പൊള്ളുമെന്നും കൂട്ടുകാർ പറഞ്ഞു പേടിപ്പിച്ച പെണ്ണ്. അവൾ ചിരിക്കുന്നു. മിഴിയാലേ അന്വേഷിക്കുന്നു. ''പോവ്വാണോ?''

ചെറുപ്പക്കാരന്റെ തൊണ്ട വരണ്ടു. നെഞ്ച് മിടിച്ചു. ചന്തയിലെ മററാരേയും അവൻ പിന്നെ കണ്ടതേയില്ല. അവൻ തിരിച്ചു നടന്നു. കൂട്ടുകാർ വിളിച്ചപ്പോൾ അവൻ നിന്നില്ല. ജാനകിയുടെ അടുത്തേക്ക് അവൻ നീന്തിയെത്തി. അവൾ വീണ്ടും വീണ്ടും മൂർച്ചയേറിയ തന്റെ ആയുധംകൊണ്ട് ചെറുപ്പക്കാരനെ കുത്തിനോവിച്ചു. അവൾ ചിരിച്ചുചിരിച്ച് ആ ചെറുപ്പക്കാരന്റെ നാഡീവ്യൂഹത്തെ തളർത്തുകയായിരുന്നു. അവൾ ചോദിച്ചു:

''എന്തിനാ എന്നെ ഇങ്ങനെ നോക്കുന്നത്!''

''കണ്ടിട്ട് ആശ തീരുന്നില്ല,'' ചെറുപ്പക്കാരന്റെ മറുപടി.

''ഇനിയും കാണാനാശയുണ്ടോ?'' കണ്ണുകളിലും ചുണ്ടിലും തേൻ കിനിയുകയായിരുന്നു.

''ഉണ്ടെങ്കിൽ?''

ജാനകി മറുപടി പറഞ്ഞില്ല കീഴ്പോട്ടുനോക്കി. പിന്നെ പതുക്കെ പറഞ്ഞു:



''ഈടെ ചന്തപ്പറമ്പാ. ആൾക്കാര് എമ്പാടും. എല്ലാരും നോക്ക്വാണ്. ചെപ്പാ. പിന്നെ കാണാം. ഇപ്പം പോട്ട്.''

മനമില്ലാമനസ്സോടെ ചെറുപ്പക്കാരൻ പോയി. അവനെ കൂട്ടുകാർ പിടിച്ചു വലിച്ചുകൊണ്ടുപോയി എന്നാണ് ചന്തയിൽ നിന്നവർ എല്ലാം പിന്നെ പറഞ്ഞത്. അവൻ പോയപ്പോൾ അവൻ സുന്ദരനും ശക്തനുമാണെന്നു പറഞ്ഞ് വർണ്ണിക്കുകയായിരുന്നു ഒഞ്ചിയത്തുകാരൻ കോയാക്കുട്ടി. പണ്ട് പൈതൽനായരെ വർണ്ണിച്ച ശബ്ദം. ജാനകിയുടെ കണ്ണുകൾ ചുവന്നു. ചുവന്ന കണ്ണുകളിൽ പുലുവപ്പെണ്ണ് കുട്ടിമാണി നിറഞ്ഞു. ചുവന്ന കണ്ണുകളിൽ കൊളർകോടൻ മലയിലെ അടിയാത്തി യക്ഷി നിറഞ്ഞു. അവൾ പല്ലു ഞെരിച്ചു. പിന്നെ കർക്കശസ്വരത്തിൽ മുരണ്ടു:

''എടാ ഞി പോയി ഓനോടു പറ. ആ ഇരിങ്ങൻ അധികാരീന്റെ മോനോട് പറ എന്നെ കണ്ടിട്ട് ആശ തീരണംങ്കില് ന്റെ അവിടംവരാൻ പറ. എന്നെ കണ്ടിട്ട് പൂതികെടണമെങ്കിലും എൻറാടംവരെ വരാൻ പറ. ചെല്ല്—''

ശരംവിട്ടപോലെ കോയാക്കുട്ടി ഓടി. അവൻ ഓടിച്ചെന്നതു ഇരിങ്ങൽ അംശം അധികാരിയുടെ മകന്റെ അടുത്തേക്കായിരുന്നു. കിതച്ചും മൂളിയും അവൻ ജാനകിയുടെ സന്ദേശം അറിയിക്കുകയായിരുന്നു. എല്ലാം നോക്കിനിൽക്കുകയായിരുന്ന മാധവിയും കുഞ്ഞും മാണിക്കവും അന്നത്തെ തീവണ്ടിയിലിരുന്ന് തെക്കോട്ടേക്കു പോകുമ്പോൾ പരസ്പരം പറഞ്ഞു: ''ഓൻ ഓളെ വലയിൽ വീണു. ഇനി ഓന്റെ കാര്യം കെട്ടു.''

●

ഞങ്ങൾ തൃക്കോട്ടൂരുകാർ വടക്കരാണ്. എല്ലാ കഥകൾക്കും ഞങ്ങളുടെ പക്കൽ ഓരോ പാട്ടുണ്ടായിരിക്കും. അങ്ങനെ ജാനകിയെക്കുറിച്ചും ഒരു പാട്ടു ചെറുപ്പക്കാർ ഉണ്ടാക്കിപ്പാടി. കടുത്തോന്റെ ചാരായഷാപ്പിലിരുന്നാണ് ആ പാട്ട് ആദ്യമായി ആരോ പാടിയത്. കടിച്ചു ലക്കു കെട്ടവൻ ഉറക്കെ പാടി: ''ഓ വീട്ടിൽ, ഓടിട്ടവീട്ടിൽ, ജനകിയെന്നോളെ...നിന്റെ ചന്തികുലുക്കം, ചരിഞ്ഞ്നടത്തം, എന്തൊരു ചന്തമെടീ... എന്തൊരു ചന്തമെടീ.''

കേട്ടാൽ അറപ്പു തോന്നുന്ന പലതും പാട്ടിൽ കുത്തിത്തിരുകിയാണ്, ചെറുപ്പക്കാരുടെ നാവിൽനിന്ന് ലഹരിയുടെ നിമിഷങ്ങളിൽ ഈ പാട്ടുയർന്നത്. എന്നാൽ ജാനകിയുടെ അവയവവർണ്ണനയല്ലാതെ മറെറാന്നും പാട്ടിൽ ഉണ്ടായിരുന്നില്ല. അവളും ഇരിങ്ങൽ അംശം അധികാരി പൈതൽനായരുടെ മകൻ കുട്ടിരാമനും തമ്മിലുണ്ടായ ബന്ധത്തെക്കുറിച്ചൊന്നും പാട്ടിൽ വിവരിക്കുന്നില്ല. അതു പലരുടെയും നാവിലൂടെ കഥകളായി പെരുകുകയായിരുന്നു. കേട്ടവർ കേട്ടവർ മൂക്കത്തു വിരൽവച്ചു: ''ഇതെന്തായിക്കേക്കുന്നത്. ഓള് ആ ചെക്കനെ മയക്കിയെടുത്തെന്നോ? വല്ലാത്ത കാന്തക്കൂട്ടതന്നെ ജാനകിയെന്ന പെണ്ണ്.''

വേറെ ചിലർ പറഞ്ഞു: ''ഓൻ ഓളെ വലയിൽ വീണു. ഇനി ഓന്റെ കാര്യം എടുക്കാനും തൊടാനുംണ്ടാവൂലാ.''

''ഓൻ തൃക്കോട്ടൂരുകാരി ജാനകീന്റെ കാൽ ചോട്ടിലായി. ഇനി ഓനിക്ക് അച്ഛനും അമ്മേംല്ല.''

''ഓൻ പോയി. ഓന്റെ കാര്യോം പോയി.''

പാട്ടിൽക്കൂടിയല്ലെങ്കിലും കഥകൾ ആൾക്കാരുടെ നാവിലൂടെ കാററിന്റെ വേഗതയിൽ പാഞ്ഞു. ആളുകളുടെ നാവ് കെട്ടിയിടാനാവില്ലല്ലോ. സംഗതി ശരിയുമാണ്. ജാനകിയുടെ ചൊൽപ്പടിക്കാ



രനായി ഇരിങ്ങൽ അധികാരിയുടെ മകൻ കുട്ടിരാമൻ. കഥ ഇനിയാരും അറിയാൻ ബാക്കിയില്ല എന്നെടത്തോളമെത്തിയപ്പോൾ ജാനകി ചന്തയിൽ പോക്കു നിറുത്തി. ആൾക്കാർ അപ്പോഴും പറഞ്ഞു:

''അധികാരീന്റെ മോനല്ലേ ഓളെ കൈയിൽ. പിന്നെ ഓക്ക് ചന്തക്കച്ചോടം എന്തിനാ?''

കഥയുടെ തുടക്കം ഇവ്വിധത്തിലായിരുന്നുവത്രേ.

അന്നു വൈകുന്നേരത്തെ വണ്ടിക്ക് അവളോടൊപ്പംതന്നെയായിരുന്നുവത്രേ അധികാരിയുടെ മകൻ രാമൻകുട്ടി തൃക്കോട്ടൂരിലേക്കു ചെന്നത്. അന്നുരാത്രി രാമൻകുട്ടി ആ വീട്ടിലിരുന്ന് ഊണു കഴിച്ചു. നല്ല പൂപോലെ നിലാവുള്ള രാത്രിയായിരുന്നു. നിലാവത്താണ് തലയിൽ എണ്ണയും പൊത്തി ജാനകി കിണററുംകരയിലേക്കു കുളിക്കാൻ പോയത്. ചെറുപ്പക്കാരനായ രാമൻകുട്ടിയോടു പറഞ്ഞു:

''കമ്മള് ഈടകത്തിരിക്ക്. എനക്കൊന്ന് കുളിക്കണം.''

നിലാവും നിഴലും കെട്ടി മറിയുന്ന തണുപ്പുള്ള രാത്രിയിൽ രാമൻകുട്ടി അവളുടെ കോലായയിൽ ഇരിക്കയായിരുന്നു. അപ്പോൾ കിണററുംകരയിൽ നിന്ന് ജാനകി വിളിച്ചു: ''കമ്മളില്ലേ ആടാ.''

''എന്തെയിനും?'' രാമൻകുട്ടി വിളികേട്ടു.

''എനക്കെന്തോ വല്ലാത്തപേടി. ഒന്ന് കെണററുംകരയിലേക്ക് വാ.''

രാമൻകുട്ടി കിണററുംകരയിലേക്ക് ചെന്നു. നിലാവിന്റെ പ്രകാശം തളംകെട്ടിനിൽക്കുന്ന കിണറും പരിസരവും. അന്നാദ്യമായാണ് രാമൻകുട്ടി ഒരു പെണ്ണിന്റെ ശരീരം കാണുന്നത്. ജാനകിയുടെ ശരീരമുഴപ്പുകളിൽ നിലാവ് തത്തിക്കളിക്കുന്നതു കണ്ടു ചെറുപ്പക്കാരന് ശ്വാസംമുട്ടി. അവൻ കിണററിന്റെയരികിലെ കുളിമറയുടെ വാതിൽ പിടിച്ച് അങ്ങനെ നിന്നു. കുളിരും വിറയും അവനറിഞ്ഞു. ശരീരത്തിൽ ആസകലം കുളിരിന്റെ സൂചികൾ കയറുന്നു. നിലാവിന്റെ തണുത്ത ധൂളികൾ രാമൻകുട്ടിയെ പൊതിഞ്ഞു. ജാനകി പറയുന്നു: ''ന്റെ കമ്മളേ...എനക്ക് വെള്ളം കോരാൻ കയ്യുന്നില്ല. പൂടി പിരിച്ചു പിരിച്ച് കൈക്ക് മുറിഞ്ഞിക്കി. എനക്ക് ലേശം വെള്ളം കോരിത്തരേ്വാ?''

രാമൻകുട്ടി തൊട്ടിയും കയറും വാങ്ങി. അവന്റെ വസ്ത്രങ്ങൾ നനഞ്ഞു. എങ്കിലും അവൻ വെള്ളം കോരി. അതു അവളുടെ നഗ്നമേനിയിൽ ഒഴിച്ചു. വെള്ളത്തുള്ളികൾ ശരീരത്തിലൂടെ ഒഴുകിയിറങ്ങുമ്പോൾ നിലാവിന്റെ പ്രകാശരേണുക്കൾ അവളുടെ ശരീരത്തിൽ മിന്നൽപ്പിണരുകൾ സൃഷ്ടിച്ചു. മുഴപ്പുകളിൽ നിന്നും ജലകണങ്ങൾ ഇററിററുവീണു. അവൾ ആവശ്യപ്പെടാതെതന്നെ, ഏതോ ചേതോവികാരങ്ങൾക്കടിപ്പെട്ട് അവളുടെ ശരീരത്തിൽ രാമൻകുട്ടി സോപ്പുതേച്ചു. കൈകൾ മിനുപ്പും പതുപ്പുമാർന്ന ആ ശരീരമാസകലം ഓടിക്കളിച്ചു. രാമൻകുട്ടി ഒരു ഭ്രാന്തനായി. അവൾ ചിരിച്ചു. ചന്തയിൽവച്ച് രാമൻകുട്ടിയെ വീഴ്ത്തിയിട്ട ആ ചിരി. അവൾ പറഞ്ഞു: ''മതിമതി. സോപ്പു തേച്ചുതേച്ച് പതപ്പിച്ച് എന്റെ മേലും മുലയും നോവുന്ന്. വെള്ളം പാര്.''

രാമൻകുട്ടിക്ക് വെള്ളം കോരിയിട്ടും കോരിയിട്ടും മതിയായില്ല. ജാനകി കുളിച്ചുകയറി. അകത്തെത്തിയ ഉടനെ കോലായിലേക്കു പായയും തലയണയും വന്നു. അവൾ പറഞ്ഞു: ''വല്ലാത്ത കുളിയാ കുളിച്ചതു. രാമൻകുട്ടി ഇന്ന് പുറത്തു കെടന്നോ. എനക്ക് വല്ലാത്ത ക്ഷീണം.''

ജാനകി ഉള്ളാലെ ചിരിക്കുകയായിരുന്നു. ഉറങ്ങാനാവാതെ പുറത്തെ തണുപ്പിൽ ഇരിങ്ങൽ അധികാരിയുടെ മകൻ പിടഞ്ഞു. കണ്ണടയ്ക്കുമ്പോഴൊക്കെ നിലാവെറുതിളങ്ങുന്ന ജാനകിയുടെ നഗ്നമേനി. മിനുസമാർന്ന അവയവമുഴപ്പുകളിൽ

തലോടി സഞ്ചരിച്ച കൈ. തീരാത്ത ദാഹം. ഉണർവ്വിന്റെ ഉലയാത്ത സ്വപ്നങ്ങൾ വിതറുന്ന നിലാവ്. രാമൻകുട്ടി തിരിഞ്ഞും മറിഞ്ഞും കിടന്നു. അകത്തെ മെത്തയിൽ ജാനകി എന്നത്തേയുംകാൾ സുഖത്തിലുറങ്ങി. അവൾ കൊളർകോടൻ മലയിലെ അടിയാത്തിയക്ഷിയായി ഏഴിലംപാലക്കൊമ്പിലിരുന്നു. നിലാവിന്റെ ധൂളികളായി ഉയർന്നുപൊങ്ങി. തണുപ്പുററ രാത്രിയുടെ നീണ്ട, ഉറക്കമില്ലാത്ത, വിനാഴികകൾ താണ്ടുന്ന രാമൻകുട്ടിയോട് അടിയാത്തി യക്ഷി ചോദിച്ചു: "എനക്ക് ഒരുചീള് വെററ തര്വോ? ലേശം നൂറ്തര്വോ?"

രാമൻകുട്ടി എല്ലാം നൽകാൻ തയ്യാറായി, ദാഹാർത്തനായി പിടഞ്ഞുവീണു. രക്തം ചിന്തിയ മണ്ണിൽ കമിഴ്ന്നടിച്ചു കിടക്കുന്ന ചെറുപ്പക്കാരനെ നോക്കി കൊളർകോടൻ മലയിലെ അടിയാത്തി യക്ഷി ആർത്താർത്ത് ചിരിച്ചു. ചിരിയുടെ അലകൾ തണുത്തരാത്രിയുടെ കയങ്ങളിൽ ശ്വാസം കിട്ടാതെ കൈയും കാലുമിട്ടടിച്ചു പിടഞ്ഞു.

മറെറാരു രാത്രിയിൽ പുഴിത്തെരി കുന്നമ്മൽ കണാരന്റെ തിയ്യത്തി ജാനകി പുലുവപ്പെണ്ണ് കുട്ടിമാണിയായിരുന്നു... ചുടലഭദ്രകാളിയായി സകലതും ചാമ്പലാക്കുന്ന കുട്ടിമാണി. തീയാളുന്ന മുടിയും തീപാറുന്ന കണ്ണുമായി രാമൻകുട്ടിയുടെ നെഞ്ചിൽ കയറിയിരുന്നു. രാമൻകുട്ടിയുടെ സിരകളിൽ അഗ്നിനാളങ്ങൾ പടർത്തി. കത്തിച്ചാമ്പലാവുന്ന സായൂജ്യത്തിന്റെ നിമിഷത്തിനായി രാമൻകുട്ടി കിടന്നു. വശംവദനായി. വിധേയനായി. പൊൽപ്പടിക്കാരനായി. അടിമയായി. അതിനാൽ അനുദിനം കുട്ടിമാണി അവനെ തേടിയെത്തി. അവൻ കാമക്രാന്തനായ കടലുങ്കര നാടുവാഴിച്ചയുടെ കണ്ണുകൾ വിടർത്തിക്കിടക്കുകയായിരുന്നു. അതിനാൽ കുട്ടിമാണി അലറി: "കൊല്ലും ഞാൻ. ചുട്ടു ചാമ്പലാക്കും ഞാൻ."

കുട്ടിമാണിയുടെ ആക്രോശങ്ങൾ ജാനകിയുടെ വശ്യമോഹനമായ ചിരിയിൽ അലിഞ്ഞു. രാമൻകുട്ടിക്ക് അത്രമാത്രം തന്നെ ധാരാളമായിരുന്നു. അവൻ വിളിച്ചു: "എന്റെ ജാനകീ...ഈടവാ...ഇന്ന് രാത്രിയെങ്കിലും എനക്കെന്റെ ദാഹം തീർത്ത്താ...ഞാൻ ഒരിററ് വെള്ളം കുടിച്ച് മരിച്ചോട്ടെ എന്റെ ജാനകീ... ഇങ്ങട്ത്ത്വാ..."

ഉറങ്ങാനാകാതെ, ചെറുപ്പക്കാരന്റെ ഏകാന്തരാത്രികൾ ഇഴഞ്ഞു. ഒന്നു തളർന്നാണ്ടാൻ എല്ലാ നിമിഷങ്ങളിലും അവനിൽ കൊതിയുടെ കുന്നുകൾ പെരുകി. ആഗ്രഹത്തിന്റെ ആയിരം കുന്നുകൾ ജാനകി അവന്റെ മാറിലിട്ടു. പിന്നെ അവന്റെ പരാക്രമങ്ങൾ കണ്ട് ചിരിച്ചു. തൃക്കോട്ടൂരിൽ ഒരു പുതിയ വേശ്യയുടെ കഥ പാട്ടായിപ്പെരുകി. ഇരിങ്ങൽ അംശം അധികാരി പൈതൽ നായരുടെ മൂത്തമകൻ രാമൻകുട്ടി ചൂടിക്കാരി ജാനകിയുടെ പൊല്പടിക്കാരനായി തരംതാണിരിക്കുന്നു. ആളുകൾ പറഞ്ഞു: "ഓള് ചെക്കനെ വശീകരിച്ചതാ. വശീകരണമന്ത്രം അറിയുന്നോളാ. കൈവിഷം കൊടുത്ത് പാട്ടിലാക്കിയതാ."

പെണ്ണുങ്ങൾ പറഞ്ഞു: "ജാനകിക്ക് വശീകരണമന്ത്രം നൂററിയൊന്നും കാണാപാഠാ. നൂററിയൊന്നും ചൊല്ലി പാലിൽ നൂറ് കലക്കി അവൾ ആ ചെക്കനെ കുടിപ്പിച്ചിരിക്കും."

കഥകൾ പെരുകി: "കൈവിഷത്തിന്റെ ശക്തിയിലാ ഓൻ വീണത്. ഓന്റെ സ്വാതന്ത്ര്യം ഓളുടെ പേരിലെഴുതിയത്രെ. ഓന്റെ സമ്പാദ്യം മുഴുക്കെ ഓൾക്ക് അടിയറവച്ചത്രേ."

ഇരിങ്ങൽ അധികാരിയുടെ വീട്ടിൽ മന്ത്രവാദികൾ കയറിയിറങ്ങി. ഒഴിയാബാധ ഒഴിപ്പിക്കാനായിരുന്നു ശ്രമം. ചെറുപ്പക്കാരനായ രാമൻകുട്ടിയിൽനിന്നും ബാധ തീരെ ഒഴിയുന്ന ലക്ഷണമില്ല. എന്നേരവും ഒരൊററ വിചാരമേ രാമൻകുട്ടിക്കുള്ളൂ. ജാനകിക്ക് വെള്ളം കോരിക്കൊടുക്കണം. അവളുടെ നഗ്നമേനിയിൽ സോപ്പുതേച്ച് അവളെ കുളിപ്പിക്കണം. എല്ലാ രാത്രികാലങ്ങളിലും നിലാവിന്റെ തണുത്ത ധൂളികൾ ശരീരത്തെ സ്പർശിക്കുമ്പോഴൊക്കെ അവൻ വിളിച്ചുപറയുന്നു: "എനിക്ക് ഓളെ കാണണം. എനിക്കു ജാനകിയെ കാണണം. എനക്ക് ഓള് ഒഴിച്ചുതരുന്ന കഞ്ഞി കുടിച്ച് ഓള് വിരിക്കുന്ന പായിൽ കെടന്നാ മതി."

അവനെ ഇരിങ്ങൽ തറവാട്ടിലെ കെട്ടിന്നകത്ത് കെട്ടിയിട്ടു. മുറിക്കകത്തിട്ടു പൂട്ടി. അവൻ വിലങ്ങുകൾ മുഴുക്കെ പൊട്ടിച്ച് വാതായനങ്ങൾ കുത്തിത്തുറന്നു പുറത്തുചാടി, ഇടവഴിയും നിരത്തും പിന്നിട്ട്, ഓടിയോടി തൃക്കോട്ടൂരിലെത്തി. അവൻ എങ്ങനെയായാലും, ഏതു രാത്രിയിലും തന്റെ കാൽക്കീഴിലേക്ക് പാഞ്ഞെത്തുമെന്ന് അവൾക്ക് ഉറപ്പുണ്ടായിരുന്നു. രാത്രിയുടെ കരസ്പർശമേൽക്കുമ്പോൾ അവന്റെ മനസ്സിൽ ജാനകി സുഗന്ധം വിതറുന്ന പൂവായി വിടരുമെന്നും, അവനിൽ തന്റെ ശരീരം പുണരാനുള്ള ആസക്തി പെരുകുമെന്നും ജാനകിക്കറിയാം. ഓരോ ദിവസവും അവൾ അവനിൽ ദൗർബ്ബല്യത്തിന്റെ ഓരോ പുതിയ വിത്തുകൾ പാകി. കാമചേഷ്ടകളുടെ ഓരോ കുസൃതികൾ കാണിച്ചു. അവനിൽ കാമത്തിന്റെ പൂവുകൾ നിത്യേന വിടർന്നു. ഓരോ ദിവസവും അവൾ ആ ചെറുപ്പക്കാരനെക്കൊണ്ട് ഓരോതരം പുതിയ പുതിയ ജോലികൾ ചെയ്യിച്ചു. തന്റെ ശരീരത്തിൽ കരമോടിച്ച്, അവയവങ്ങളിലെ മിനുസവും സുഗന്ധവും അനുഭവിക്കാനുഴറി, അവന്റെ കണ്ണുകൾ ജ്വലിക്കുന്നതും പിന്നെ തളർന്നുവീഴുന്നതും കണ്ട് അവൾ പൊട്ടിച്ചിരിച്ചു. കാല്ക്കലിരുന്ന് പാദം ചുംബിക്കുന്ന ചെറുപ്പക്കാരന്റെ പാരവശ്യം കണ്ട് ആഹ്ലാദിച്ചു. പുറംകാൽകൊണ്ടവനെ ചവിട്ടിമാററി. അവൾ മുടിയഴിച്ചിട്ടു നഗ്നയായി പാലക്കൊമ്പിലിരുന്നു. പിന്നെ ചോദിച്ചു: "എനക്കിച്ചിരി നൂറ് തര്വോ? ഒരുചീന്ത് വെററതര്വോ?"

എല്ലാം അർപ്പിക്കാൻ തയ്യാറായ ചെറുപ്പക്കാരൻ മൃതശരീരംപോലെ തളർന്ന്, ചോര വാർന്ന്, കിടന്നു.

●

തൃക്കോട്ടൂരധികാരി കേളപ്പൻ അടിയോടിയും കൂട്ടുകാരും ഒരുദിവസം ജാനകിയുടെ വീട്ടിലെത്തി. പടിഞ്ഞാറേ ഇടവഴിയിലൂടെ അധികാരിയും ആൾക്കാരും നടന്നുപോകുന്നത് കേളപ്പന്റെ ചായപ്പീടികയിലിരിക്കുന്നവരൊക്കെ കണ്ടു. തോട്ടത്തിൽ പാമ്പിന്റെ പടിഞ്ഞാറേ കൊള്ള കയറി അധികാരിയും കൂട്ടരും ജാനകിയുടെ തൊടിയിലെത്തി. സംഗതിയൂഹിച്ച നാട്ടുകാർ പറഞ്ഞു:

"ഓളെ കഥ ഇന്നത്തോടെ തീർന്നു. പഹച്ചിക്ക് എന്തിന്റെ കേടാ—? അധികാരി ഓളെ നെലയ്ക്ക് നിർത്തും."

"ആ ചെക്കനെ അയാൾ രക്ഷിക്കും."

"അയാൾക്കേ ഇതിലെന്തെങ്കിലും ചെയ്യാനാകൂ – അല്ലെങ്കിൽ ആ ചെക്കനെ ജാനകീന്റെ തൊടിയിൽ കുഴിച്ചിടേണ്ടിവരും. ഇരിങ്ങൽ അധികാരിക്ക് മോനെ ഇനി കിട്ടൂലാ."

വാർത്തകൾ ചുണ്ടുകളിലൂടെ പടർന്നു. തൊടികയറി വരുന്ന അധികാരിയേയും കൂട്ടരേയും കണ്ട് ജാനകി ഭയഭക്തിപൂർവ്വം വണങ്ങിനിന്നു: "എന്താണോളീ എല്ലാരുംകൂടി ഇങ്ങോട്ടേക്ക് കീഞ്ഞത്—?"

കേളപ്പൻ അടിയോടി എടുത്തവായാലേ കല്പിച്ചു: "മേലിൽ ഓൻ ഈട വരരുത്. എന്താ?"

"ഓ—" ജാനകി ഭവ്യതയോടെ പറഞ്ഞു: "ഈട ആ കുട്ടി വരരുതെന്നാ എനക്കും പൂതി. ഞാനെന്തുചെയ്യും? അധികാരി വന്ന് നോക്കിക്കോളീൻ. പുറത്തിട്ട് വാതിലടച്ചാലും ആ കമ്മള്കുട്ടി ഈട്ത്ത കോലായിത്തന്നെ കെടക്കും. ഞാനെന്താ ഓളീ കാട്ട്വാ?"

"ഓന്ന് നീ കൈവിഷംകൊടുത്തുന്നാ കേട്ടത്? മാരണംചെയ്ത് വശീകരിച്ചെന്നാ."

അധികാരിയുടെക്കൂടെ നിൽക്കുകയായിരുന്ന നാണുവൈദ്യരാണ് ആ പറഞ്ഞത്. അതിനപ്പുറത്ത് കുഞ്ഞിഹാജി നിൽക്കുന്നതു കണ്ടു. വേറെയും ആൾക്കാർ കുറേയുണ്ട്. ജാനകി പറഞ്ഞു: "എന്റെ കെട്ടിയോനെ കൊന്നോല്ക്ക് കൈവിഷംകൊടുത്ത് ഞാൻ എന്റെ പാട്ടിലാക്കി എന്നാ അധികാരി പറേന്നത്. അല്ലേ?"

ജാനകിയുടെ ചോദ്യം അവിടെ കൂടിയിരുന്നവരെയെല്ലാം ഞെട്ടിച്ചു. കേളപ്പൻ അടിയോടി കയർത്തു: "നിന്റെ നാമൂസ് ഏറുന്നുണ്ട്. എനക്ക് ഒക്കെ തിരിയും. അടിവാങ്ങുന്ന പണിയാ ഇതൊക്കെ. പറഞ്ഞാ കേട്ടില്ലെങ്കിൽ പാക്കാൻ പൊരയുണ്ടാവൂലാ. കത്തിച്ചാമ്പലാക്കിക്കളയും ഞാൻ."

അത്രയും പറഞ്ഞ് അധികാരിയും ആൾക്കാരും പോയി. അയൽപക്കത്തെ യശോദ വന്നു ഗുണദോഷിച്ചു:

"നീ ഓനെ ഒഴിച്ച്കള ജാനകീ. നിന്റെ വശീകരണമന്ത്രം മാററി ഓനെ പറഞ്ഞയച്ചൂട്. ഇല്ലെങ്കിവരുന്ന അനർത്ഥം മുഴുക്കെ നീ താങ്ങണം. നിനക്കതിന് കയ്യോ?"

ജാനകി ചിരിച്ചു. ചുററുംകൂടിയവരോട് പറഞ്ഞു: "എനക്കു ഒരു മന്ത്രവും അറിഞ്ഞൂടാ. അറിയെങ്കില് എന്റെ കെട്ടിയോനെ കെട്ടിത്തൂക്കിയ സകലതിനേയും ഞാൻ മന്ത്രിച്ചൂടിയ ചരടിൽ കോർത്ത് കെട്ടിത്തൂക്കി കൊലചായിനി."

ജാനകിയുടെ ചിരി ഉച്ചത്തിലായി. കാണുമ്പോൾ കാണുന്നവർക്ക് പേടി തോന്നുംവിധത്തിലായി...

തൊടിയിൽ കയറിവന്ന സകലരും പിരിഞ്ഞു. അന്നു രാത്രിയും രാമൻകുട്ടി വന്നു. പാററാവുനിന്നവരെ കബളിപ്പിച്ചു. ചങ്ങല പൊട്ടിച്ചു. പൂട്ടിയിട്ട മുറിയുടെ വാതിലുകൾ ചവിട്ടിപ്പൊളിച്ചു. അവൻ ശക്തനായിരുന്നു. അവന്റെ ഉണർന്ന ശക്തിക്കു മുമ്പിൽ എല്ലാ വിലക്കുകളും തകർന്നു. അവൻ ജാനകിയുടെ തൊടിയിലെ മണ്ണിൽ ചവിട്ടി. അവൻ ജാനകിയുടെ വീട്ടുകോലായിലെത്തി. കോലായയിൽ കുളിച്ചൊരുങ്ങി, പൂചൂടി, പതഞ്ഞുപിന്തും സൗന്ദര്യത്തിന്റെ നുരവിതറി, ചാരിഞ്ഞുകിടക്കുന്നവളുടെ കാൽക്കൽവീണു. അവളുടെ കാലുകൾ അവൻ നക്കിത്തുടച്ചു. അവളുടെ മുടിക്കെട്ടിൽനിന്നും സുഗന്ധംതൂവുന്ന പൂക്കൾ ഉതിർന്നുവീണു. അവളുടെ കവിൾത്തടങ്ങൾ തിളങ്ങി. കണ്ണുകൾ പ്രകാശമുററവയായി. ചുണ്ടുകളിൽ ആയിരം മിന്നലൊളികളും മുത്തുമണികളും ജ്വലിച്ചു. അവൾ മന്ദഹസിച്ചു. കടലുങ്കര നാടുവാഴിച്ചയെ കൊതിപ്പിച്ച പുലവപ്പെണ്ണ് കുട്ടിമാണി. കൊളർകോടൻ മലയിലെ പൂവ്വായ അടിയാത്തി. രാമൻകുട്ടി കെഞ്ചി: "എനക്കെന്റെ ആശ തീർക്കലേ...എന്റെ ആശ തീർക്കലേ..."

അവൾ ചിരിച്ചു: "ആശതീരാൻ ഞാനില്ലേ...എനക്കിനി നാളെ കാണണ്ടേ... എനക്കെപ്പളും കാണണ്ടേ—"

കാൽക്കലിരുന്ന് ചെറുപ്പക്കാരൻ കിതച്ചു വാരിപ്പുണരാൻ കൈകൾ രണ്ടും ഉയർത്തി മുന്നോട്ടാഞ്ഞ ചെറുപ്പക്കാരനെ വിലക്കി: "ഇപ്പം വേണ്ട. എനക്കു ക്ഷീണം...നാളെ...നാളെ..."

"നാളെ...നാളെ..." ആ ക്ഷീണമന്ത്രം ഉരുവിട്ട ചെറുപ്പക്കാരൻ പായത്തലയ്ക്കൽ തളർന്നു വീഴുന്നതുനോക്കി ജാനകി ചിരിച്ചു പുലവപ്പെണ്ണ് ചിരിച്ചു. യക്ഷി ചിരിച്ചു. അവൾ പതുക്കെ മൂളി:

"പട്ടും പൂവുംകൊണ്ട് എന്ന മൂട്—
പട്ടോലപ്പായിൽ കിടത്തി മൂട്...
പട്ടടകത്തിച്ചതിലും മൂട്..."

ജാനകിയുടെ മൂളിപ്പാട്ടു കേട്ടുകിടന്നു രാമൻകുട്ടി ഒരു സ്വപ്നംകണ്ടു. പട്ടും പൂവുംകൊണ്ട് മൂടിയ ശവമഞ്ചം. പട്ടടത്തീയിൽ കത്തിത്തീരുന്ന ശവമഞ്ചം. അവൻ ഞെട്ടിയുണർന്നു കരഞ്ഞു: "എന്റെ ജാനകീ...എന്റെ ജാനകീ..."

പരിഭ്രാന്തനായ രാമൻകുട്ടിയുടെ കണ്ണുകൾ കുമ്പുചിമ്മിനിയുടെ പ്രകാശത്തിൽ ജാനകി കണ്ടു. അപ്പോഴും ജാനകിക്കു ചിരിക്കാനേ തോന്നിയുള്ളു. ഇരുട്ടിൽ, ലോകം കിടുങ്ങേ, ആർത്താർത്ത് ചിരിക്കാൻ അവൾ മോഹിച്ചു...

●

രാമൻകുട്ടിയെ ഇനി തിരിച്ചുകിട്ടില്ല് എന്ന ദുഃഖം പൈതൽ നായരുടെ പത്നിയെ തളർത്തി. മകൻ നഷ്ടപ്പെട്ട ആധിയും വ്യാധിയുമായിരുന്നു ലക്ഷ്മിയമ്മയെ ബാധിച്ചത്. പടയിൽതോററു തലപോയ പയ്യാപുരം ചന്തുവിന്റെ കഥ ലക്ഷ്മിയമ്മയ്ക്കറിയാം. ആ ചേകവരുടെ അമ്മ അതോർത്ത് ദുഃഖിച്ചതേയില്ല. എന്നാൽ അങ്കച്ചുരിക കടയാൻപോയേടത്തെ പെണ്ണിന്റെ പൊല്ലാപ്പിൽ വീണുപോയ മകന്റെ പതനമോർത്ത് ആ അമ്മയുടെ മനസ്സ് വല്ലാതെ നീറിയിരുന്നു. ആ നീററലിന്റെ നൂറായിരംമടങ്ങ് വേദനയാണ് ലക്ഷ്മിയമ്മ അനുഭവിക്കുന്നത്. എന്താണിതിന് പ്രതിവിധിയെന്ന് ആ അമ്മ തലപുകഞ്ഞ് ചിന്തിച്ചു. അമ്പലങ്ങളിൽ വഴിപാട് നടത്തി. ഉദയാസ്തമയ പൂജകൾ നടത്തി. മരുന്നും മന്ത്രവാദവും പരാജയപ്പെട്ടു. ഇനി തന്ത്രംകൊണ്ടേ രക്ഷയുള്ളു എന്ന് ആരോ പറഞ്ഞപ്പോഴാണ് രണ്ടുംകല്പിച്ച് ലക്ഷ്മിയമ്മ ഇറങ്ങിപ്പുറപ്പെട്ടത്...

ഇരിങ്ങൽ അംശം അധികാരി പൈതൽ നായരും പത്നി ലക്ഷ്മിയമ്മയും പല്ലക്കിലാണ് തൃക്കോട്ടൂരിലെത്തിയത്. അവർ വേറെ എങ്ങോട്ടും പോയില്ല. നേരേ പുഴിത്തേരികുന്നുമ്മൽ കണാരന്റെ വിധവ ജാനകിയുടെ വീട്ടിലെത്തി. ജാനകിയുടെ കൊച്ചുമകൻ മുററത്ത് മണ്ണപ്പം ചുട്ടു കളിക്കുകയായിരുന്നു. പറമ്പിൽ കയറിവന്ന പല്ലക്കുകാർ പല്ലക്ക് താഴെവച്ചു. പൈതൽനായരും ലക്ഷ്മിയമ്മയും പുറത്തേക്കിറങ്ങി. മുററത്തെ ആൾക്കൂട്ടവും അദ്ഭുതവും കണ്ടമ്പരന്ന ജാനകിയുടെ ചെറുക്കൻ മണ്ണപ്പംചുടൽ മതിയാക്കി. കളിനിറുത്തി. കോലായിലേക്കു കയറി. ജാനകി കോലായയിലിരുന്ന് ചുടി ചിരിക്കുകയായിരുന്നു. പൈതൽനായരും ലക്ഷ്മിയമ്മയും നടന്നടുത്തു. ജാനകി ചുടി ചിരിക്കുന്നേടത്തുനിന്നും പതുക്കെ എഴുന്നേററ് ലക്ഷ്മിയമ്മയെ വണങ്ങി. ലക്ഷ്മിയമ്മ ചോദിച്ചു: "ഞ്ഞിയാണോ ഓണ്ണേ ജാനകി?"

"കൊന്ന് കെട്ടിത്തൂക്കിയ കണാരന്റെ കെട്ട്യോളാണേ."

ജാനകിയുടെ ഭവ്യത നിറഞ്ഞ മറുപടി. ലക്ഷ്മിയമ്മ പറമ്പും തൊടിയും നന്നായി നോക്കി. പിന്നെ പറഞ്ഞു: "എനക്ക് നിന്നോട് ഒരു സ്വകാര്യം പറയാനുണ്ടേനും."

പൈതൽനായരും മഞ്ചൽക്കാരും മാറിനിന്നു. ലക്ഷ്മിയമ്മ സംസാരിച്ചു: "ആ മണ്ണപ്പം ചുട്ടുകളിച്ച ചെക്കൻ നിന്റേതാ?"

"കെട്ടിത്തൂക്കിയ കണാരനാ ഓന്റെ അച്ഛൻ." ജാനകിയുടെ ശബ്ദത്തിന് ഗദ്ഗദമുണ്ടായിരുന്നു.

"എനക്ക് നീ നിന്റെ ചെക്കനെ തരോ?" ലക്ഷ്മിയമ്മയുടെ ഉയർന്ന സ്വരം.

"തരാൻ പററൂലാ ഓളേ. അറക്കാനായാലും പോററാനായാലും ഓനെ തരാൻ പററൂലാ. കൊന്ന് കെട്ടിത്തൂക്കിയ പുഴിത്തേരികുന്നുമ്മൽ കണാരൻ സമ്മതിക്കൂലാ. ഓനെ വാങ്ങാനാ പല്ലക്കും ആയി വന്നത്?" ജാനകി ചോദിച്ചു.

"ഓനെ തരൂലെങ്കില് എനക്ക് എന്റെ മോനെ താ. രാമൻകുട്ടിനെ എനക്ക് നീ തിരിച്ചു താ."

ഇത്രയും പറഞ്ഞ് ലക്ഷ്മിയമ്മ കരഞ്ഞു. ജാനകി ക്ഷണം ചാരി നിന്നു. അവളുടെ മനസ്സിൽ തീജ്ജ്വാലകൾ ഉയർന്നു. അവളുടെ ചുണ്ടുകൾ ചുകപ്പുറി വിടർന്നു. പല്ലുകൾ ഞെരിഞ്ഞു. കണ്ണുകൾ ജ്വലിച്ചു. കെട്ടിയമുടി അഴിഞ്ഞ് വിടർന്നുവീണു. പേടിപ്പെടുത്തും ചിരിയുടെ ചുവന്ന മേഘങ്ങൾ. അവൾ ചോദിച്ചു: "ലക്ഷ്മിയമ്മേ...എനിക്കിച്ചിരി നാറ് തരോ? എനിക്കിത്തിരി വെറരതരോ?"

ചോദ്യംകേട്ട് അമ്പരന്ന ലക്ഷ്മിയമ്മയുടെ കണ്ണുകൾ വിടർന്നു. ജാനകിയുടെ ചോരച്ചുണ്ടുകൾ. കണ്ണിൽ തീ. വിടന്ന പല്ലുകളിൽ ക്രൗര്യം പൂണ്ട മൂർച്ച. ലക്ഷ്മിയമ്മ ഭയന്നു വിറച്ചു. അവരുടെ പ്രജ്ഞ നശിച്ചു. മുററത്തെ പൂഴിയിൽ ആ സ്ത്രീ കമിഴ്ന്നുവീണു. പൈതൽനായരും പല്ലക്ക് ചുമക്കുന്നവരും ജാനകിയെ കണ്ടു. പേടിയുടെ തണുപ്പുററകരങ്ങൾ അവരേയും വലിഞ്ഞുമുറുക്കി. ചേതനയററുവീണ ലക്ഷ്മിയമ്മയെ അവർ എങ്ങനെയോ പല്ലക്കിനകത്തേക്ക് വാരിയിട്ടു. പല്ലക്കുകാർ പല്ലക്ക് ഏന്തി പറമ്പിൽനിന്നും പുറത്തേക്കോടി. ജാനകി പൈതൽ നായരെ വിളിച്ചു. ഒരു ചുടിക്കെട്ട് എടുത്തുനീട്ടി.

"ഇത് കൊണ്ടോയിക്കോ. എന്നിട്ട് മകനെ ആടകെട്ടിയിട്. ഇത് പൊട്ടിച്ച് ഇങ്ങോട്ടേക്ക് പാഞ്ഞുവരാൻ ഓന്ന് ശക്തിപോരാന്നാ എനക്ക് തോന്നുന്നത്."

മുററത്ത് ചൂടിയുമായി നിൽക്കുന്ന പെണ്ണിനെ തിരിഞ്ഞുനോക്കാനാകാതെ പൈതൽ നായർ മുന്നോട്ടോടി. അവളുടെ ചിരി പൈതൽ നായരെ വിടാതെ വളരെദൂരം പിന്തുടർന്നു...

●

രാമൻകുട്ടിയെ തടയുവാൻ ആർക്കും സാധിച്ചില്ല. ജാനകി അവൻ വരുന്നത് മണത്തറിയുന്നു. അവന്റെ വഴിയിൽ എല്ലായിടത്തും ജാനകിയുടെ സുഗന്ധം തുളുമ്പുന്ന പൂവുകൾ വിരിഞ്ഞാടുന്നത് അവൻ കാണുന്നു. അവന്റെ രാത്രികൾ അവളുടെ പരിചരണങ്ങൾക്കു മാത്രമായി. എല്ലാവരേയും അവഗണിച്ച് ജാനകി ഒരു ചെറുപ്പക്കാരനെ സ്വന്തം ഇച്ഛാനുവർത്തിയാക്കിയത് തൃക്കോട്ടൂരുകാരേയും വെറുപ്പിച്ചു. അസൂയയുടെ ചൂടുണ്ടായിരുന്നു ഞങ്ങളുടെ എല്ലാ പ്രതിഷേധങ്ങൾക്കും. അതിനാൽ ഇരിങ്ങൽ അംശം അധികാരിയുടെ മാനം രക്ഷിക്കാൻ തൃക്കോട്ടൂരംശം അധികാരി തയ്യാറായി. രണ്ടും കല്പിച്ചിറങ്ങി. ഒടുവിലത്തെ ആയുധമെടുത്ത് പ്രയോഗിക്കാൻതന്നെ കേളപ്പൻ അടിയോടി തീരുമാനിച്ചു. അയാൾ പറഞ്ഞാൽ പറഞ്ഞതുപോലെ പ്രവർത്തിക്കും. വെട്ടൊന്ന് കഷ്ണം രണ്ട് എന്ന മട്ടുകാരനാണ് ഞങ്ങളുടെ അംശം വാഴുന്നവർ.

അതുകൊണ്ടാവാം തോട്ടത്തിൽ പറമ്പിനപ്പുറത്തെ വീടും തൊടിയും ആ രാത്രി അഗ്നിക്കിരയായി. അഗ്നിയാളുന്ന ആ പുരയുടെ കോലായയിൽ കിടക്കുകയായിരുന്ന ചെറുപ്പക്കാരൻ നിലവിളിച്ചു. ആളുകൾ ഓടിക്കൂടി. അവൻ ഉച്ചത്തിൽ കരഞ്ഞു: "എന്റെ ജാനകീ...എന്റെ ജാനകീ...ജാനകി അതിനുള്ളിൽ കത്തിത്തീരുകല്ലോ..."

"തീയിൽ വെന്തുചാകട്ടെ. കമ്മൾക്കെന്താ ചേതം?"

അധികാരിയുടെ ആൾക്കാരായിരുന്നു കത്തുന്ന പുരയ്ക്കു ചുററും. പുരയ്ക്ക് തീവച്ചതു അവരാണെന്ന് രാമൻകുട്ടിക്കു മനസ്സിലായിക്കാണും. ആരും ജാനകിയെ രക്ഷപ്പെടുത്തില്ലാ എന്നുറപ്പായപ്പോൾ ചെറുപ്പക്കാരൻ തീയിലേക്ക് എടുത്തുചാടി. ആർക്കും അവനെ അപ്പോൾ തടയാനായില്ല. അവൻ ഉണർന്ന് ഊർജ്ജസ്വലനായിക്കഴിഞ്ഞിരുന്നു. അവൻ അലറിവിളിച്ചു: "എന്റെ ജാനകീ...എന്റെ ജാനകീ—"

ആളിപ്പടരുന്ന അഗ്നിനാളങ്ങൾ. ചുടലഭദ്രകാളിയായി ഉണന്ന അഗ്നി...സകലതും സംഹരിക്കുന്ന തീ...

നേരം പുലർന്നപ്പോൾ, കെട്ടടങ്ങാറായ ആ ചാമ്പൽക്കൂമ്പാരത്തിൽ, വെന്തുപൊട്ടാറായ ഒരു തലയോടും കത്തിക്കരിഞ്ഞ ശരീരവും, വിവരം കേട്ട് ഓടിയെത്തിയ തൃക്കോട്ടൂരുകാരായ ഞങ്ങൾകണ്ടു. ആരോ പറയുന്നു: "അത് അധികാരിന്റെ മോൻ രാമൻകുട്ടിയുടെ തലയോടും വാരിയെല്ലുമാണ്."

കരിഞ്ഞശവത്തിന്റെ മണം കമിയുന്ന ആ പുകനിറഞ്ഞ അന്തരീക്ഷത്തിൽ ഏറെനേരം നിൽക്കാനാകാതെ ഞങ്ങൾ തിരിച്ചുപോന്നു. അപ്പോൾ തെക്കുനിന്നും വടക്കോട്ടുള്ള തീവണ്ടിവരുന്നതു് കണ്ടു. തൃക്കോട്ടൂരിലെ തീവണ്ടിയാപ്പീസിൽ വണ്ടികയറാൻ തയ്യാറായി, ചൂടിക്കെട്ടു തലയിൽ ചുമന്ന് ഒരു പെണ്ണ് നിൽക്കുന്നതു ഞങ്ങൾ കണ്ടു. ഒപ്പം ഒരു ചെക്കനുമുണ്ട്. വണ്ടി പ്ലാററ്ഫോമിൽ ഓടിക്കിതച്ച് എത്തി. അവൾ വാതിൽ തുറന്ന് തീവണ്ടിയിലേക്ക് കയറുന്നു. കണ്ടവരൊക്കെ ഞെട്ടി. പുകയുന്ന ചാമ്പലുകൾക്കിടയിൽനിന്നും, തീനാളങ്ങളിൽ കത്തിത്തീരാതെ, എങ്ങനെ ഈ പെണ്ണ് തീജ്വാലകളെ കബളിപ്പിച്ചു?

വടകരച്ചന്തയിൽ കൊയിലാണ്ടിച്ചൂടി വില്ക്കാൻ അവൾ വീണ്ടും യാത്ര പുറപ്പെട്ടിരിക്കുന്നു. തീവണ്ടി തീ തുപ്പി വടകരയ്ക്കു പാഞ്ഞു. ചാരിക്കിടക്കുന്ന ജാനകി മകനെയരികെ ചേർത്തിരുത്തി പതുക്കെ മൂളി. കടലുങ്കരനാടുവാഴിച്ചയെ ചുട്ടു ചാമ്പലാക്കിയ പുലവപ്പെണ്ണ് കുട്ടിമാണി...പുളിയാർമല തമ്പുരാന്റെ ചോരയിമ്പിയ കൊളർകോടൻ മലയിലെ അടിയാത്തി.





ജാനകി ചിരിച്ചു. അവളുടെ മൂർച്ചയേറിയ ആയുധം അവൾ രാവിമൂർച്ചവരുത്തിച്ചിരുന്നു. ചന്തയിൽ ചൂടിവിൽക്കാനാണല്ലോ അവൾ ചെല്ലുന്നത്...

(അവസാനിച്ചു)



# ഒരു ഗ്രാമത്തിൽ ഒന്നര ദിവസം

## നാല്

വി. ടി. ഇന്ദുചൂഡൻ

വിജിലൻസോ? ഹംസാസാഹിബ്ബിന് സിദ്ധാർത്ഥൻ പറഞ്ഞതൊന്നും വിശ്വാസമായില്ല. അയാളുടെ ചിന്ത വേറെ വഴിക്കാണു പോയത്. തന്നെ പാലക്കാട്ടുനിന്ന് ഈ ഓണം കേറാമൂലയിൽ കൊണ്ടുവന്ന് ഏകാന്തമായ ഒരു വീട്ടിൽ മുറിയിൽ വിസ്കി കുടിപ്പിച്ചു കിടത്തി തന്റെ കൈയിലുള്ള പണംമുഴുവനും അപഹരിക്കാനുള്ള പദ്ധതിയാണ് ഇപ്പോൾ അലസിപ്പോയതെന്ന് സായ്‌വ് സംശയിച്ചു. സംശയം മാത്രമല്ല, ഏതാണ്ട് ഉറപ്പുള്ള കാര്യം തന്നെയാണ് ഇതെന്നു സായ്‌വ് കണക്കാക്കി.

പക്ഷേ, അവരുടെ പ്ലാൻ അലസിപ്പോയത് അയാൾക്ക് ഇപ്പോൾ ഉള്ളിന്റെ ഉള്ളിൽ പൊട്ടിച്ചിരിയുണ്ടാക്കി. താൻ മദ്യം കഴിക്കാറില്ലെന്നും അത് ഹറാമാണെന്നും പറഞ്ഞത് അവർ വിശ്വസിച്ചുവല്ലോ. മദ്യം കഴിച്ച് ശീലമില്ലാത്തവൻ മൂന്ന് ലാർജ് അടിച്ചാൽ ബോധം കെട്ടും. അതാണ് ഈ ടാക്സ് ഉദ്യോഗസ്ഥൻ കണക്കുകൂട്ടിയത്. പക്ഷേ, ആറേഴ് ലാർജ് അടിച്ചാൽ അനങ്ങാത്തവനാണു താനെന്ന് അവർക്കു അറിയില്ല, പാവങ്ങൾ! ഏതായാലും ഇതിന് ഒരു തിരിച്ചടി എപ്പോഴെങ്കിലും കൊടുക്കണമെന്ന് ഹംസാസാഹിബ്ബ് ഉള്ളിൽ കരുതി. മണി മൂന്നാവാറായി എന്ന് ചൂണ്ടിക്കാണിച്ചുകൊണ്ട് ഹംസാസാഹിബ്ബ് യാത്ര പറഞ്ഞു.

ഇതിനിടയിൽ കാർത്തികേയൻ പുസ്തകം കരസ്ഥമാക്കിക്കൊണ്ട് തിരക്കുപിടിച്ച് കോണിയിറങ്ങി ഓടി. ഓട്ടത്തിനിടയിൽ കോണിയുടെ ചുവട്ടിൽ കിടന്നിരുന്ന ഒരു പൂച്ചയെ കയറി ചവുട്ടി അവൻ വീണ്ടും വീഴുമായിരുന്നു. "നട്ടുച്ചയ്ക്ക് ഒരുമണിക്കൂർ നേരം ഒന്നു ചുരുണ്ടുകൂടി കിടന്നുറങ്ങാനും സമ്മതിക്കില്ലല്ലോ മനുഷ്യർ!" എന്നു പറയുന്നതുപോലെ ചവിട്ടുകൊണ്ട പൂച്ച കരഞ്ഞുകൊണ്ട് ചാടിഎഴുന്നേറ്റു.

എന്നിട്ട് പൂച്ച കാർത്തികേയന്റെ പുറകെ കുറച്ചുദൂരം നോക്കി. ഏഴാം ക്ലാസിൽ അഞ്ചുപ്രാവശ്യം തോററ ബുദ്ധിയില്ലാത്ത ഇവൻ കൃഷിനടത്താനാണെന്നു പറഞ്ഞുകൊണ്ട് ഇവിടെവന്ന് താമസിക്കുന്നുണ്ടല്ലോ എന്നു പൂച്ച വിചാരിച്ചു. ഇവൻ വന്നതിന്റെശേഷം കൃഷി നശിച്ചിട്ടേയുള്ളൂ എന്ന് ശപിച്ചുകൊണ്ട് പൂച്ച കോട്ടുവാ ഇടുകയും വില്ലുപോലെ വളഞ്ഞുകൊണ്ടു ശരീരം ഒന്നു കുടയുകയും ചെയ്തു. പൂച്ച വീടിന്റെ വടക്കെ ഭാഗത്തേക്കു നടന്നുപോയി.

വക്കീലിന്റെ വീട്ടിൽനിന്ന് രാവിലെ കക്ഷിയായ സഹദേവൻ യാത്രപറഞ്ഞുപോയതിന്റെ ശേഷം വക്കീൽ പ്രഭാകരൻ നായർ ചാരുകസേരയിൽ ആലോചനാമഗ്നനായി മലർന്നുകിടന്നു. ഭാര്യ ഭാർഗ്ഗവിയമ്മ അമ്പലത്തിൽ പോയിരിക്കുകയായിരുന്നു. അവിടെ നടക്കുന്ന സപ്താഹത്തിൽ ഭാർഗ്ഗവിഅമ്മ ആദ്യവസാനക്കാരത്തിയാണത്രെ. പതിനൊന്നുമണിയായപ്പോൾ ഭാർഗ്ഗവിഅമ്മ അമ്പലത്തിൽനിന്ന് തിരിച്ചെത്തി.

സഹദേവൻ വന്ന വിവരവും കേസ് തോല്ക്കുമെന്ന് അയാളെ മുൻകൂട്ടി അറിയിച്ച വിവരവും വക്കീൽ തന്റെ ഭാര്യയോടു പറഞ്ഞു. മാനക്കേടായി! വേറേ എവിടെ നിന്നെങ്കിലും ഈ പുസ്തകം കിട്ടാൻ വഴിയില്ലേ എന്ന് ഭാർഗ്ഗവിഅമ്മ ചോദിച്ചു. ഭൂമി സംബന്ധിച്ചുള്ളതോ പണം സംബന്ധിച്ചുള്ളതോ ആയ വ്യവഹാരങ്ങളും ക്രിമിനൽകേസുകളും മാത്രമേ സാധാരണഇവിടങ്ങളിലെല്ലാം വക്കീൽമാർക്ക് പരിചയം ഉള്ളുവെന്നും വിവാഹമോചന നിയമങ്ങളൊന്നും ആരും നോക്കാറില്ലെന്നും ഏറണാകുളത്ത് തന്റെ സീനിയറായിരുന്ന സുബ്രഹ്മണ്യയ്യരാണ് ഈപുസ്തകം തിരഞ്ഞെടുത്തു തന്നതെന്നും ഇവിടങ്ങളിൽ ഇതു് കണ്ടുപിടിക്കാൻ പ്രയാസമാണെന്നും ഏതായാലും ഇനിയുള്ള ഇരുപത്തിനാലു മണിക്കൂറുകൾകൊണ്ട് പുസ്തകം തേടിപ്പിടിച്ചു പഠിച്ചുണ്ടാക്കാൻ പററുകയില്ലെന്നും തന്റെ തലയിലെഴുത്തിനു കീഴടങ്ങിക്കൊണ്ട് വക്കീൽ വിശദീകരിച്ചപ്പോൾ ഭാർഗ്ഗവിഅമ്മ അടുക്കളയിലേക്കു പോയി.

അപ്പോൾ, ഭാർഗ്ഗവിഅമ്മയെ വക്കീൽ തിരിച്ചുവിളിച്ചു. തനിക്ക് ഒരു ബലമായ സംശയം തോന്നിയിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു. സഹദേവന്റെ ഭാര്യയുടെ വീട്ടുകാർ പണ്ട് കമ്യൂണിസ്ററുകാരായിരുന്നു. സഹദേവന്റെ ഭാര്യയുടെ അച്ഛൻ പണ്ട് കമ്മ്യൂണിസ്ററുകാരുടെ കിസാൻ പ്രസിഡൻറായിരുന്നു. അടുത്ത കാലത്താണ് അയാൾ ഈ വകയിൽ നിന്ന് ഒഴിഞ്ഞത്. എന്നാലും അനുഭാവം ഇപ്പോഴും മാർക്സിസ്റ്റിനോടാണെന്ന് ആരോ പറയുന്നതു കേട്ടു. പുസ്തകം ഇവരുടെ ആൾക്കാർ ആരെങ്കിലും കട്ടുകൊണ്ടു പോയതാണോ എന്നായിരുന്നു വക്കീലിന്റെ സംശയം.

ഭാർഗ്ഗവിഅമ്മ ഒന്നും പറഞ്ഞില്ല. സഹദേവന്റെ ഭാര്യയുടെ വീട്ടിൽ കയറി ഇന്ന് സന്ധ്യനേരത്ത് ആർ. എസ്. എസ്സുകാരെക്കൊണ്ട് ഒരു പരിശോധന നടത്തിച്ചാലോ എന്നു വക്കീൽ ഭാര്യയോട് അഭിപ്രായം ചോദിച്ചു. ആരോ ഇരുന്നൂറോ സംഭാവന കൊടുക്കാം. അങ്ങനെയൊക്കെ സംശയങ്ങൾ ഉണ്ടെങ്കിൽ വീട്ടിൽ കയറി ആരെക്കൊണ്ടെങ്കിലും പരിശോധിപ്പിക്കാമെന്നും പക്ഷേ നമ്മുടെ പേര് പുറത്തു വരാൻപാടില്ലെന്നും ഭാർഗ്ഗവിഅമ്മ ഉപദേശിച്ചു.

പുസ്തകത്തിനെപ്പററിയോ അതിനുള്ളിൽ വച്ചിട്ടുള്ള എഴുത്തിനെപ്പററിയോ യാതൊരു വിവരവും ഇല്ലെന്നുള്ള കാർത്തികേയന്റെ സംസാരം കേട്ടശേഷം അവശനായിത്തീർന്ന കെ. എ. ബാലൻ നേരെ പോയത് വക്കീൽ പ്രഭാകരൻ നായരുടെ വീട്ടിലേക്കായിരുന്നു. അമ്മിണിയെ എങ്ങനെയെങ്കിലും കണ്ടുപിടിച്ച് വിവരങ്ങൾ ചോദിച്ച് അറിയണം. തന്നെ ഒരു കെണിയിൽ പെടുത്താനുള്ള ഏർപ്പാടായിരുന്നുവോ എഴുത്തുകുത്തുകളുടെ കൈമാററം എന്നുപോലും ബാലൻ സംശയിച്ചു.

പക്ഷേ, അമ്മിണിയെ എങ്ങനെ കാണാൻ കഴിയും എന്നതായിരുന്നു പ്രശ്നം. പെട്ടെന്ന് അവൻ ഒരു പദ്ധതി ആവിഷ്കരിച്ചു. വീട്ടിൽ കയറിച്ചെന്ന് അമ്മിണിയെ കാണണമെന്ന് ആവശ്യപ്പെടാം. അമ്മിണിയുടെ അച്ഛൻ ഒരു കാര്യം അവളെ അറിയിക്കണമെന്ന് ഏല്പിച്ചതുപ്രകാരം താൻ വന്നതാണെന്നു പറയാവുന്നതാണ്. എന്താണ് കാര്യമെന്ന് വീട്ടുകാർ ചോദിച്ചാൽ എന്തുപറയും? അമ്മിണിയുടെ അച്ഛൻ ഇഷ്ടികപ്പണിക്കാരനാണ്. ഇന്നലെ പെട്ടെന്ന് ഒരു പണിക്ക് വിളിച്ചതിനാൽ പാലക്കാട്ടേക്കു പോയി എന്നും ഒരാഴ്ച കഴിഞ്ഞു മാത്രമേ തിരിച്ചു വരികയുള്ളുവെന്നും അയാൾ അമ്മിണിയെ അറിയിക്കാൻ ഏല്പിച്ചു എന്നു പറയാം.

ഈ പദ്ധതി നടപ്പാക്കാൻ ബാലൻ വക്കീലിന്റെ വീടിന്റെ ഉമ്മറത്ത് ചെന്നു നിന്നപ്പോൾ വക്കീൽ പ്രഭാകരൻ നായർ ചാരുകസേരയിൽ കിടന്ന് മയങ്ങുന്നതു കണ്ടു. ബാലൻ ഉറക്കെ ഒന്നു ചുമച്ചു. അപ്പോൾ വക്കീൽ കണ്ണുതുറന്നു. അമ്മണിഅമ്മയെ കാണാൻ വന്നതാണെന്നു ബാലൻ അറിയിച്ചു. അവൻ കണക്കുകൂട്ടിയതുപോലെ എന്താണ് കാര്യമെന്ന് വക്കീൽ ചോദിക്കാതിരുന്നില്ല. മുൻകൂട്ടി ആസൂത്രണം ചെയ്ത പ്രകാരത്തിൽ ബാലൻ കാര്യങ്ങൾ വിവരിച്ചപ്പോൾ വക്കീൽ അമ്മിണിയെ വിളിച്ചുവരുത്തി.



"നീ അമ്മിണിയുടെ അനുജനാണോ" എന്ന് ഇതിനിടയിൽ വക്കീൽ ചോദിച്ചു. അല്ല, താൻ അയൽപക്കത്തുള്ളതാണെന്ന് ബാലൻ മറുപടിയും പറഞ്ഞു.

അമ്മിണി പുറത്തുവന്നപ്പോൾ രണ്ടുപേരുംകൂടി മുററത്ത് മാറിനിന്ന് പതിഞ്ഞ സ്വരത്തിൽ സംസാരിച്ചു. കാർത്തികേയന്റെ അടുത്തു ചെന്നപ്പോൾ ഉണ്ടായ അനുഭവമാണ് ബാലൻ വിവരിച്ചത്. "ചെക്കാ, നീ പേടിച്ചു വിറയ്ക്കാതെ വീട്ടിൽ പൊയ്ക്കൊ! ഞാൻ എല്ലാം ശരിയാക്കിത്തരാം." എന്നുമാത്രം പറഞ്ഞുകൊണ്ട് അമ്മിണി തിരിഞ്ഞുനടന്നു വീട്ടിനുള്ളിലേക്കു പോയി.

വക്കീലിനെ കണ്ട് സഹദേവൻ വീട്ടിലേക്കു നടന്നത് ശോകമൂകനായിട്ടായിരുന്നു. വഴിയിൽവച്ച് അയാൾക്ക് ഒന്നും ആലോചിക്കാൻ തന്നെ തോന്നിയില്ല. തന്റെ ചിന്താശക്തി നഷ്ടപ്പെട്ടതുപോലെയാണ് അയാൾക്കു തോന്നിയത്. വീട്ടിൽച്ചെന്ന് നല്ല ചൂടുള്ള ഒരു ഗ്ലാസ് ചായ കുടിച്ചപ്പോൾ ചില യുക്തികൾ തലച്ചോറിൽ കിടന്ന് ഓടുന്നതുപോലെ അനുഭവപ്പെട്ടു. ഈ യുക്തികളാകുന്ന ജന്തുക്കളുടെ വാദങ്ങൾകേൾക്കാൻ സഹദേവന് ആദ്യം ഇഷ്ടക്കേട് തോന്നി. "ഇവറെറല്ലാം ഭ്രാന്താണ്." അയാൾ ആദ്യം വിചാരിച്ചു. യുക്തികൾ കൂടുതൽ ശബ്ദിക്കാൻ തുടങ്ങിയപ്പോൾ അയാൾ ശ്രദ്ധിച്ചു. അന്യസ്ത്രീകളുടെ കൂടെ ഒററയ്ക്കിരുന്നു സൊള്ളുമ്പോൾ സൂക്ഷിക്കണമെന്നും മേലാൽ ഈവക അഭിമുഖസംഭാഷണങ്ങൾ ഒഴിവാക്കണമെന്നും മാത്രമല്ലേ നിങ്ങളുടെ ഭാര്യ പറഞ്ഞിട്ടുള്ളൂ? എന്തുകൊണ്ട് അതു് അങ്ങനെയാവാം എന്ന് ഇനിയെങ്കിലും സമ്മതിച്ചുകൂടാ? എന്തിന് അനാവശ്യമായ വ്യവഹാരങ്ങൾക്ക് അദ്ധ്വാനവും പണവും ചിലവും വരുത്തിവയ്ക്കുന്നു? ഈ വക ചോദ്യങ്ങളാണ് യുക്തിവിചാരങ്ങളുടെ ഭാഗത്തുനിന്ന് പൊന്തിക്കേട്ടത്.

കുറേ കഴിഞ്ഞപ്പോൾ എന്തുകൊണ്ട് അങ്ങനെ ചെയ്തുകൂടെന്നു സഹദേവൻ തന്നോടു തന്നെ ചോദിച്ചു. എന്നിട്ട് അയാൾ എഴുന്നേററു മുറിയിൽ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുന്നതിനു മുമ്പ് ഒരു ബീഡികത്തിച്ചുവലിച്ചു.

കാർത്തികേയൻ പുസ്തകം മുകളിൽ നിന്നു ഇറക്കിക്കൊണ്ട് വന്നതിനു ശേഷമാണ് അതു് എവിടെ നിക്ഷേപിക്കണം എന്നു കാര്യത്തെക്കുറിച്ചു ആലോചിച്ചതു്. മണി ഉച്ചതിരിഞ്ഞു് മൂന്നടിച്ചു. ഇനി ഏറിയാൽ അഞ്ചുമണിക്കൂർനേരം മാത്രമേ ഇതു് സൂക്ഷിക്കേണ്ടതുള്ളൂ. ഏഴരമണിക്ക് തിരികെ വാങ്ങിക്കൊള്ളാമെന്നാണ് അമ്മിണി പറഞ്ഞിട്ടുള്ളതു്. ഇതു് തിരികെ ഏല്പിച്ചാൽ ഉടനേ അമ്മിണിയെ കെട്ടിപ്പിടിച്ച് ഒരു ഉമ്മ കൊടുക്കണം. അവൾക്ക് അപ്പോൾ ശ്വാസം മുട്ടണം.

കാർത്തികേയന് ഒരു പുതിയ ബുദ്ധി തോന്നി. താഴത്തു വടക്കേമുറിയിൽ വളരെ ഉയരമുള്ള ഒരു അലമാര കിടക്കുന്നുണ്ട്. അതു പൂട്ടിയിട്ടിരിക്കുകയാണ്. മൂത്ത അമ്മാവന്റെ കൈയിലാണ് താക്കോൽ. അതുകൊണ്ട് അതിന്റെ ഉള്ളിൽ പുസ്തകം വയ്ക്കാൻ പററില്ല. എന്നാൽ അലമാരയുടെ മുകളിൽ പുസ്തകം നിക്ഷേപിക്കാം. ജനൽ പടിയിൽ കയറിനിന്നാൽ എത്തുകയുംചെയ്യും. കാർത്തികേയൻ ജനൽ പടിയിന്മേൽ കയറുന്നതിനു മുമ്പ് ചുററുപാടും നോക്കിയ ശേഷം പുസ്തകം അവിടെ നിക്ഷേപിച്ചു.

കാർത്തികേയൻ പുസ്തകം നിക്ഷേപിച്ച് ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ മിനിക്കുട്ടി ആ വഴിക്കു വന്നു. മിനിക്കുട്ടി ജനൽ പടിയിൽ കയറി അലമാരയുടെ മുകളിലേക്കു നോക്കി. അവൾ അവിടെ രഹസ്യമായി വച്ചിരുന്ന കടലാസുകെട്ട് അവിടെത്തന്നെയുണ്ടോ എന്നു നോക്കാനായിരുന്നു കയറിയതു്. ഹാവൂ! അതു് അവിടെത്തന്നെയുണ്ട്. എന്നാൽ അദ്ഭുതം, പുതിയ വസ്തു അതിന്റെ തൊട്ടടുത്തുതന്നെയിരിക്കുന്നതായി അവൾ കണ്ടു. താൻ കടലാസുകെട്ട് ഇന്നലെ നിക്ഷേപിക്കുമ്പോൾ ഈ വലിയപുസ്തകം ഇവിടെ ഉണ്ടായിരുന്നില്ലല്ലോ, അവൾ വിചാരിച്ചു.

മിനിക്കുട്ടി അലമാരയുടെ പുറത്തുകണ്ടെടുത്ത പുസ്തകം കൈയിൽ എടുത്തു മറിച്ചു നോക്കി. അവൾക്ക് അതു എന്തു പുസ്തകമാണെന്നു മനസ്സിലായില്ല. പുസ്തകത്തിനുള്ളിൽ രണ്ടുമൂന്നു കടലാസുകൾ ഇരിക്കുന്നതു് അവൾ കണ്ടു. അതിൽ മലയാളത്തിൽ എന്തോ എഴുതിയിരിക്കുന്നതു ശ്രദ്ധിച്ചപ്പോൾ എടുത്തു വായിക്കാൻ ശ്രമിച്ചു. "എന്റെ ഏററവും പ്രിയപ്പെട്ട സുമതിക്കുട്ടീ" എന്നിങ്ങനെയാണ് എഴുത്തു തുടങ്ങുന്നതു്. കുറച്ചു വായിച്ചപ്പോൾ അതു് വടക്കെ വീട്ടിലെ സുമതിക്കുട്ടിക്ക് ആരോ എഴുതിയ ഒരു പ്രേമലേഖനമാണെന്ന് മിനിക്കുട്ടിക്കു മനസ്സിലായി.

കാർത്തിച്ചേട്ടൻ (അങ്ങനെയാണ് അവൾ കാർത്തികേയനെ വിളിക്കാറുള്ളതു്.) എഴുതിയ കത്തായിരിക്കാമെന്നാണ് അവൾ ആദ്യം വിചാരിച്ചതു്. ഏഴാം ക്ലാസിൽ അഞ്ചുകൊല്ലം തോററ കാർത്തിച്ചേട്ടന് ഇങ്ങനെയുള്ള കത്തുകൾ എഴുതാൻ കഴിയുമോ എന്ന് അവൾ അപ്പോൾ അദ്ഭുതപ്പെടാതിരുന്നില്ല.

എന്നാൽ ഒടുവിലത്തെ പേജ് മറിച്ചപ്പോൾ ലേഖനകർത്താവിന്റെ പേരു് 'ബാലൻ' എന്ന് എഴുതിയിരിക്കുന്നതു് വായിച്ചു. ബാലനോ? ബാലൻ വടക്കേതിലെ സുമതിക്കുട്ടിക്ക് എഴുത്ത് എഴുതുകയോ? തന്നെ സ്നേഹിക്കുന്നു എന്ന് ആഴ്ചയിൽ രണ്ടു പ്രാവശ്യമെങ്കിലും പറയാറുള്ള ബാലൻ മറെറാരു പെൺകുട്ടിയോട് സ്നേഹം പ്രകടിപ്പിച്ചുകൊണ്ട് ഇതുപോലെയുള്ള ഒരുകത്ത് എഴുതുകയോ? ആലോചിച്ചപ്പോൾ മിനിക്കുട്ടി ഞെട്ടിപ്പോയി. അവൾ എഴുത്ത് പുസ്തകത്തിന്റെ ഇടയിൽത്തന്നെ നിക്ഷേപിച്ചുതിരിഞ്ഞുനടന്നു.

അഞ്ചരമണിയായപ്പോൾ മിനിക്കുട്ടി പതിവുപോലെ മേൽകഴുകുവാൻ കുളിമുറിയിലേക്കു പോയപ്പോൾ ആരോടെന്നില്ലാതെ ഒരു ചോദ്യം ചോദിച്ചു. പുരുഷൻ എന്ന വാക്കിന്റെ പര്യായമാണോ നെറിവുകേട് എന്ന പദം? കുളിമുറിയിൽ ചെന്ന് വസ്ത്രങ്ങളെല്ലാം അഴിച്ച് അഴയിൽ തൂക്കിയപ്പോൾ അവൾക്ക് പ്രപഞ്ചത്തിലെ സകലതിനോടും, വെറുപ്പു വളർന്നതായി തോന്നി. ശ്രദ്ധയില്ലാതെ കുറച്ചുവെള്ളം മുക്കി ശരീരത്തിൽ ഒഴിച്ചു തോർത്തി അവൾ വേഗം പുറത്തു കടന്നു.

മിനിക്കുട്ടി വേഷാലങ്കാരങ്ങളിൽ വളരെ ശ്രദ്ധയുള്ള പെണ്ണാണ്. ദുബായിൽ നിന്ന് അവളുടെ അച്ഛൻ പല വർണ്ണങ്ങളിലും രൂപങ്ങളിലും ഉള്ള അനേകം ഉടുപ്പുകൾ അയച്ചുകൊടുത്തിട്ടുണ്ട്. ഈ ഉടുപ്പുകൾ രാവിലേയും വൈകുന്നേരവും അവൾ മാറി മാറി അണിയുക പതിവായിരുന്നു. സ്കൂളിൽ ദിവസവും ഓരോരോ വർണ്ണത്തിലും രൂപത്തിലും ഉള്ള ഉടുപ്പുകൾ അണിഞ്ഞുകൊണ്ടു ചെല്ലാറുള്ള മിനിക്കുട്ടിക്ക് വികൃതിപ്പിള്ളേര് കൊടുത്തിട്ടുള്ള ഓമനപ്പേരു് "ദശാവതാരം" എന്നാണ്. ഏതോ രസികനായ നമ്പൂതിരിക്കുട്ടിയാണ് ഉചിതമായ ഈ നാമകരണകർമ്മം നടത്തിയതത്രെ.

കുറച്ചു കഴിഞ്ഞാൽ ബാലൻ ചേട്ടൻ വരും. അയാൾക്ക് ഏററവും അധികം

# കഥ



**കോ**ട്ടയത്തുനിന്നും ഇച്ചായൻവന്നു. ഇച്ചായൻ ആഴ്ചപ്പതിപ്പ് തുടങ്ങുകയാണ്. എഡിററെ വേണം. ഷഷ്ടി പൂർത്തിയെത്തിയ നായന്മാരെയൊക്കെ മററിച്ചായന്മാർ കരാറാക്കിക്കളഞ്ഞു. ബാക്കി ആധാരമെഴുത്തുകാർ മുഴുവൻ റൈറേറഴ്സ് യൂണിയനിൽ ചേർന്നു പൊന്നാട വാങ്ങാനും പോയി...

അല്ലെങ്കിൽ, ഒരു ചോപ്രാ*യെ തപ്പി ഇച്ചായൻ വരില്ലായിരുന്നെന്നു.

ശംബളം മാത്രമല്ല ഹോട്ടൽബിൽസും ഇച്ചായൻ പേചെയ്യുമെന്നു പറഞ്ഞു. എന്നാൽ എഡിററാകാമെന്നു ഞാനും.

'ഓമനക്കുട്ടകുഞ്ഞേ' എന്നോമനിച്ചു വിളിച്ചു ഇച്ചായൻ വെളിപ്പെടുത്തി:

വർക്കികുഞ്ഞിനേം കാനംകുഞ്ഞിനേം പുഷ്പനാഥ് കുഞ്ഞിനേം കണ്ടു. രണ്ടായിരംവീതം അച്ചാരോം കൊടുത്തു. ഹോട്ടൽബിൽസും നൊമ്മള് പേ ചെയ്യാമെന്നേററു.

ഹോട്ടൽബിൽസും!

ദേശബന്ധൂന് എഴുതുന്നവൻറയൊക്കെ ഹോട്ടൽബിൽസ് നൊമ്മളുതന്നെ പേചെയ്യും, ങ്.

ദേശബന്ധു...?

ഇച്ചായൻ പരിണാമഗുപ്തി കൈതുറന്നു കാട്ടി:

ദേശബന്ധു ഇല്ലേ, പഴേ ശങ്കുണ്ണിപ്പിള്ളേടെ ദേശബന്ധു. ആ ടൈററില് നൊമ്മള് വാങ്ങി. എന്നിട്ട് മാർക്കററിങ് പോയിൻേറാഫ് വ്യൂവിൽ പേരങ്ങ് പുതുക്കി. 'മ'യിൽ തുടങ്ങണ്ടേ ആഴ്ചപ്പതിപ്പിൻറ പേര്, ഓമനക്കുട്ടകുഞ്ഞേ?

മേണം മിച്ചായാ.

സി. ആർ. ഓമനക്കുട്ടൻ

ഇഷ്ടപ്പെട്ടവേഷം ബെൽബോട്ടം പാൻറ്സുകളാണ്. "ഈ തരം പാൻറ്സുകൾ ഇട്ടപ്പോൾ നിന്നെക്കണ്ടാൽ ഒരു ഗറില്ലാഭടനാണെന്നു തോന്നും!" എന്നാണ് ബാലൻ ചേട്ടൻ പറയാറുള്ളത്. ഇന്ന് ഒരു കടുംപച്ച ബെൽബോട്ടം പാൻറ്സ് അണിയണമെന്നായിരുന്നു അവൾ വിചാരിച്ചിരുന്നത്. കടുംപച്ച പാൻറ്സുകൾ അണിഞ്ഞാൽ അയാൾ പറയും: "പച്ചപിടിച്ച കുററിക്കാടുകളിൽ ഈ ഗറില്ലയെ കണ്ടാൽ ശത്രുക്കൾക്കു തിരിച്ചറിയാൻ കഴിയില്ല!"

പക്ഷേ, ഇന്ന് പച്ച ബെൽബോട്ടം അണിയേണ്ടതില്ല എന്ന് മിനിക്കുട്ടി തീർച്ചപ്പെടുത്തി. ഒരു മങ്ങിയ പാവാടയും ബ്ലൗസും മാത്രം അവൾ എടുത്ത് ഉടുത്തുകൊണ്ട് ഉമ്മറത്തെ അരമതിലിൽ കയറിയിരുന്ന് എന്തോ പാഠപുസ്തകം വായിക്കാൻ തുടങ്ങി.

ഉച്ചയ്ക്ക് ഊണു കഴിഞ്ഞ് അച്ഛൻ ഉമ്മറത്തും അമ്മ അകത്തും ഉറങ്ങാൻ കിടന്നപ്പോൾ സുമതിക്കുട്ടി വക്കീലിൻെറ വീട്ടിലെ വേലക്കാരത്തി അമ്മിണിയുടെ അടുത്തുചെന്ന് ഇരുന്നു. പുസ്തകവും എഴുത്തും ഇപ്പോൾ എടുത്തുകൊണ്ടുവന്നാൽ ആരും കാണാതെ ഉമ്മറത്തെ തെക്കേമുറിയിലെ മേശപ്പുറത്ത് വയ്ക്കാൻ പററുമെന്ന് സുമതിക്കുട്ടി അഭിപ്രായപ്പെട്ടപ്പോൾ അമ്മിണിക്കു ദേഷ്യം വന്നു. "ഇതെന്തൊരു പെണ്ണാണ്", അമ്മിണി പറഞ്ഞു. നട്ടുച്ചനേരത്ത് പതിവില്ലാത്തതുപോലെ അവിടെ പോയി പുസ്തകം എടുത്തുകൊണ്ടു വന്നാൽ ആരെങ്കിലും കാണില്ലേ എന്ന് അമ്മിണി പരുഷസ്വരത്തിൽ ചോദിച്ചു.

അച്ഛൻെറ കേസിലെ കക്ഷിയായ സഹദേവൻ വീട്ടിൽ വന്നതും അച്ഛൻ പറയുന്നതു കേട്ട് അയാൾ നീരസത്തോടെ എഴുന്നേററുപോയതും മററും സുമതിക്കുട്ടി അമ്മിണിയോട് വിസ്തരിച്ചു. അപ്പോൾ അമ്മിണിയുടെ മറുപടി ഇതായിരുന്നു: "കുഴപ്പം മുഴുവനും നീതന്നെയാണ് ഉണ്ടാക്കിയത്—എന്നിട്ട് ഇപ്പോൾ കിടന്ന് വേവലാതിപ്പെടുകയും പൊരിയുകയും ചെയ്തിട്ട് എന്തു പ്രയോജനം?"

ഏതായാലും കഴിയുന്നതും വേഗം പുസ്തകം മേശപ്പുറത്ത് തിരികെ വയ്ക്കണമെന്ന് സുമതിക്കുട്ടി പറഞ്ഞു. പുസ്തകത്തിൻെറ ഉള്ളിൽനിന്ന് എഴുത്തെടുത്ത് അവളെ ഏല്പിക്കുകയും വേണം. "എഴുത്തു കളയരുത്, കേട്ടോ അമ്മിണി!" ഇരുട്ടായതിനു ശേഷം വേണ്ടതെല്ലാം ചെയ്യാമെന്ന് അമ്മിണി ഉറപ്പുകൊടുത്തപ്പോൾ സുമതിക്കുട്ടി എഴുന്നേററുപോയി.

ഉച്ചയ്ക്ക് ഊണുകഴിഞ്ഞ് കേസിൽ പ്രതിയായ സഹദേവൻ ഒരു ബീഡി കത്തിച്ചു വലിച്ചുകൊണ്ട് തൻെറ വീട്ടിൽ പൂമുഖത്ത് ഒരു ചാരുകസേരയിൽ കിടന്നു. ഊണ് പതിവിലേറെ നന്നായി എന്ന് അയാൾക്കു തോന്നി. ഇന്ന് കരിമീൻ പൊരിച്ചത് അപൂർവ്വമായ ഒരു വിഭവമായിരുന്നു. കരിമീൻ ഇവിടങ്ങളിൽ കിട്ടാറില്ല. ഇന്ന് ഒരുത്തൻ കൊണ്ടുവന്നപ്പോൾ വാങ്ങി. സഹിക്കാൻവയ്യാത്ത വിലയായിരുന്നു. എന്നാലും വാങ്ങി.

ഇത് പാകംചെയ്യാൻ അംബുജം ഇവിടെ ഉണ്ടാവേണ്ടതായിരുന്നില്ലേ എന്ന് തൻെറ തലച്ചോറിൽ ആരോ ഇരുന്ന് ചോദിക്കുന്നതുപോലെ സഹദേവന് അപ്പോൾ തോന്നി. അയാൾ ഒരു ബീഡിയുംകൂടി കത്തിച്ച് വലിച്ചു. അംബുജത്തിനോട് ഇങ്ങോട്ടു വരാൻ അപേക്ഷിച്ചുകൊണ്ട് ഒരു എഴുത്ത് കൊടുത്തയച്ചാലോ എന്ന് സഹദേവൻ ആലോചിച്ചു. പക്ഷേ അവൾ വരില്ല.

വള്ളിക്കുട്ടിയുമായി ഒററയ്ക്കിരുന്ന് സൊള്ളിയതുപോലെയുള്ള നടപടികൾ മേലാൽ ഉണ്ടാവാതെ സൂക്ഷിക്കാം എന്നുകൂടി അറിയിച്ചാൽ അംബുജം തിരിച്ചു വന്നേക്കുമെന്ന് അയാൾക്ക് ആശ തോന്നി. എന്തുകൊണ്ട് അങ്ങനെ ചെയ്തുകൂടാ? കേസും വഴക്കും ഒന്നും വേണ്ട. സൈ്വരമായി ജീവിച്ചാൽമതി. എഴുത്ത് ആരുടെ കയ്യിൽ കൊടുത്തയയ്ക്കുമെന്ന് അയാൾ ആലോചിച്ചു. അമ്മാവൻെറ കയ്യിൽ കൊടുത്തയയ്ക്കാം. വേണ്ടിവന്നാൽ അമ്മാവൻ അംബുജത്തിൻെറ അച്ഛനോട് സന്ധി സംസാരിക്കുകയും ചെയ്യട്ടെ.

സഹദേവൻ എഴുന്നേററ് കടലാസും പേനയും എടുത്ത് എഴുത്തെഴുതി. വായിച്ചുനോക്കിയപ്പോൾ അതിൻെറ ഭാഷ ശരിയായില്ല എന്നു തോന്നുകയും അതു ചീന്തിവലിച്ചെറിയുകയും ചെയ്തു.

മിനിക്കുട്ടിയുടെ വീട്ടിൽ ആറുമണിയായപ്പോൾ ബാലൻ ചേട്ടൻ വന്നെത്തി. അയാൾ ഇന്ന് പതിവിൽ അധികം ഉന്മേഷവാനായിരുന്നു. അതിന് കാരണമുണ്ട്. തൻെറ സ്കൂളിലെ സഹപ്രവർത്തകനായ ഒരു അദ്ധ്യാപകനുമായി അയാൾ രാഷ്ട്രീയമായ വാദപ്രതിവാദം തുടങ്ങിയിട്ട് ഏതാനും മാസങ്ങൾ കഴിഞ്ഞിരുന്നു. ഈ പുള്ളി ഇന്ദിരാകക്ഷിയാണ്. ഇയാളെ വിപ്ലവ കമ്മ്യൂണിസ്ററ് ആക്കാനായിരുന്നു ബാലൻെറ ശ്രമം. ഇന്നലെവരെ ഈ പുള്ളി എതിർത്തുനിന്നു. ഇന്ന് എല്ലാ ഗതിയും മുട്ടിയപ്പോൾ ഇയാൾ ബാലൻ പറഞ്ഞതു് മുഴുവൻ ശരിയാണെന്ന് സമ്മതിച്ചു. ഇതോടുകൂടി ഈ ദേശത്ത് തനിക്കുള്ള അനുയായികളുടെ സംഖ്യ ഏഴായി വർദ്ധിച്ചിരിക്കുന്നു!

ഇത് ചെറിയ നേട്ടമൊന്നുമല്ലല്ലോ. അതിനാൽ ബാലൻ മുന്നോട്ടു തള്ളിയ മാർവ്വിടത്തോടുകൂടി ശിരസ്സ് അല്പം ചരിച്ചുപിടിച്ചുകൊണ്ടും മേൽമീശ തലോടിക്കൊണ്ടും ആണ് മിനിക്കുട്ടിയുടെ

(ശേഷം 41-ാം പേജിൽ)

# മൃഗകന്യക

## നോവൽ

## പതിന്നാല്

“മാണിക്യം—വരൂ.” മഹേന്ദ്രൻ മുകളിലേക്ക് ഏണിപ്പടികൾ കയറി. മുറിയിലെത്തിയപ്പോൾ മാണിക്യത്തിനോട് സ്വകാര്യം പറഞ്ഞു:.

“എൻജിനീയർ ചാണ്ടി കുറച്ചുകഴിഞ്ഞേ പോവുകയുള്ളു. അയാളോടൊപ്പം നീയുംകൂടിപ്പോവണം. ഇന്നലെ മരിച്ചുപോയ പണിക്കാരൻ വേലൻെറ സ്ഥലത്തുപോകണം. അവൻെറ വീട്ടിൽ കുറച്ചു രൂപ കൊടുക്കാനാണ്.” മഹേന്ദ്രൻ സ്യൂട്ട്കേസിൽനിന്നും നൂറു രൂപയുടെ പത്തു നോട്ടുകൾ എടുത്തു.

“ഇതു കൊടുക്ക്. നിയമപരമായ ബാദ്ധ്യതയുണ്ടായിട്ടല്ല, ധാർമ്മികമായ ഒരു ബാദ്ധ്യതകൊണ്ട്.” മാണിക്യം പണം കയ്യിൽ വാങ്ങി.

“അയ്യോ, നീങ്കൾ എവ്വളവോ പെരിയ ആൾ...”മഹേന്ദ്രൻ അതുതുടരാൻ സമ്മതിച്ചില്ല.

“പോരുന്നവഴി വേലനെ കൊണ്ടുപോയ വൈദ്യനെയൊന്നു കാണണം.”

“എതുക്കു സർ?”

“വേലൻ മരിക്കാനുണ്ടായ കാരണം—അതൊന്നറിയണമെന്നെനിക്കുണ്ട്.”

“സരി സർ.”

മാണിക്യം മുറിയിൽ നിന്നു പുറത്തേക്കിറങ്ങിയപ്പോൾ വാതിൽപ്പാളികൾ ചേർത്തടച്ചു. ഭിത്തിയിലെ സ്വിച്ചിട്ടു. മുറിയിൽ വെളിച്ചം നിറഞ്ഞു. ബന്ധനമുക്തയായ പ്രതിമയിൽ അയാളുടെ കണ്ണുകൾ അറിയാതെ ചെന്നുവീണു. അവളുടെ ജീവൻതുടിക്കുന്ന കവിളുകളിൽ പ്രകാശം വീണു ചിതറി.

മഹേന്ദ്രൻ കിടക്കയിൽ ചാരിക്കിടന്നു. കുറച്ചുസമയത്തിനുള്ളിൽ അയാൾ മയങ്ങിപ്പോയി.

മാണിക്യം മുറിയിൽ വന്നുനോക്കിയപ്പോൾ ഉച്ചതിരിഞ്ഞു മൂന്നര മണി ആയിരുന്നു. മഹേന്ദ്രൻ നല്ല മയക്കത്തിലാണെന്ന് അയാൾ മനസ്സിലാക്കി. തിരിച്ചു ഹാളിലേക്കു ചെന്നു.

“സാർ ഉറങ്ക്റാൻ. നല്ല ഉറക്കം. നാൻ വിളിക്കലൈ.” എൻജിനീയർ ചാണ്ടിക്കു കാര്യം മനസ്സിലായി.

“എങ്കിൽ വിളിക്കണ്ട. ഞങ്ങൾ പോയെന്നു പറഞ്ഞാൽ മതി.”

“ഉങ്കെക്കൂടെ നാനും വരമുടിയുമാ സാർ. അയ്യാ താൻ ചൊന്നതു്. എനക്കു ഉങ്ക വഴിയിലെ ഒരിടത്തുതാൻ പോകവേണ്ടിയതു്.”

“അതിനെന്താ, വന്നോളൂ.”

അധികം താമസിയാതെ ജീപ്പു ഗേററു കടന്നുപോയി. അതു കടന്നു പോകുന്നതു് കുട്ടിശങ്കരൻനായർ ശ്രദ്ധിച്ചു. ജീപ്പിൽ മാണിക്യം ഇരിക്കുന്നതും കണ്ടു.

മഹേന്ദ്രൻ മയക്കത്തിൽനിന്നുണർന്നപ്പോൾ സന്ധ്യയാകാറായിരുന്നു. കിടക്കയിൽ എഴുന്നേററിരുന്നപ്പോൾ തലയ്ക്കു നല്ല കനം തോന്നി. ഒരു ഹാങ്ങോവറിൻെറ സ്വഭാവം. ഒരു സിഗററു കത്തിച്ചുകൊണ്ടു് അയാൾ മുറിയിൽനിന്നും പുറത്തുവന്നു് വരാന്തയിൽനിന്നു. പടിഞ്ഞാറു് അസ്തമയത്തിൻെറ ചുകപ്പുരാശി പടർന്നുകഴിഞ്ഞിരിക്കുന്നു. കണ്ണെത്തുന്ന അകലങ്ങളിലെ മലനിരകളിലും പുകപോലെ മഞ്ഞു പടർന്നുകഴിഞ്ഞു.

മഹേന്ദ്രൻ സിഗററ് അമർത്തി വലിച്ചു. ഒന്നു മുങ്ങിക്കുളിച്ചാൽ നന്നായിരിക്കുമെന്നു തോന്നി. മാണിക്യത്തെ വിളിച്ചാലോ? മാണിക്യം താൻ പറഞ്ഞതനുസരിച്ചുപോയിരിക്കുമെന്ന് ഉടനെ ഓർമ്മിച്ചു. ഏണിപ്പടികളിറങ്ങി താഴെയെത്തുമ്പോഴേക്കും ആവിപറക്കുന്ന ചൂടുചായയുമായി കുട്ടിശങ്കരൻ നായർ വന്നു. ചായ മൊത്തിക്കുടിക്കുമ്പോൾ കുട്ടിശങ്കരൻനായർ അന്വേഷിച്ചു:

“തമ്പുരാൻെറ ഡ്രൈവർ അവ്‌ര്ടെ കൂടെ പോയിരിക്ക്‌ണു്.”

അതൊരു ചോദ്യംപോലെ തോന്നിയെങ്കിലും മറുപടി പറഞ്ഞില്ല.

“അയാളക്ക്‌ രാത്രി ചോറുകരുതണോന്നു...”

“വേണം.” ചായഗ്ലാസ്‌വച്ചിട്ട് മഹേന്ദ്രൻ പെട്ടെന്നെഴുന്നേററു. കുട്ടിശങ്കരൻ നായർ കൂടുതൽ എന്തോ പറയാനുള്ളതുപോലെ രണ്ടുനിമിഷംനിന്നു. പിന്നെ ഒന്നും പറയാതെ കടന്നുപോയി.

മഹേന്ദ്രൻ പുറത്തേക്കിറങ്ങി. സുഖകരമായ കാററ് മെല്ലെ വീശുന്നതനുഭവപ്പെട്ടു. അയാൾ മുററം കടന്നു് നടപ്പാതയിലൂടെ പറമ്പിലേക്കു ചെന്നു. പണിക്കാർ നന്നായി ജോലിചെയ്തിരിക്കുന്നു. കുളക്കടവിലേക്കുള്ള നടപ്പാതയുടെ ഇരുവശവും കുളപ്പുരയുടെ ചുററുമുള്ള കാടും പുല്ലുമൊക്കെ കിളച്ചു വൃത്തിയാക്കിയിരിക്കുന്നു.

കുളപ്പുരയുടെ വാതിൽപ്പാളികൾ അടഞ്ഞുകിടന്നു. മഹേന്ദ്രൻ വാതിൽപ്പാളികൾ തുറന്നു് അകത്തുകടന്നു് വലതുവശത്തുള്ള മുറിയിലേക്കു ചെന്നു. തുറന്ന ജനാലയിലൂടെ അയാൾ ജലപ്പരപ്പിലേക്കു നോക്കിനിന്നു. അസ്തമയത്തിൻെറ ചുകപ്പ് ജലത്തിൽ പ്രതിഫലിക്കുന്നതു കാണാം. കനത്ത മേഘരൂപങ്ങളുടെ നിഴലുകൾ ചിറേറാളങ്ങളിൽ നൃത്തം ചെയ്യുന്നു.

കുളപ്പുരക്കടവിൽ ശബ്ദം കേട്ടു. അയാൾ അങ്ങോട്ടുനോക്കി. അന്തിവെളിച്ചം പടിയിൽനിന്ന പെൺകുട്ടിയുടെ മുഖത്തിനു തുടുപ്പുകൂട്ടി. അതു് കാളിക്കുട്ടിയാണെന്നു മനസ്സിലായി. ഈ സമയത്തു് അവൾ എന്തിനു കുളിക്കാൻ വന്നു? പകലുവേറെ സമയമില്ലേ?

കാളിക്കുട്ടി അസ്തമയത്തിലേക്കുനോക്കിക്കൊണ്ടെന്നതുപോലെ ഒരു ചലനവുമില്ലാതെ നിന്നു. അവളുടെ വിടർന്ന കണ്ണുകളിൽ അന്തിച്ചോപ്പുവീണു തിളം കെട്ടിനിന്നു. ചുകപ്പുരാശികലർന്നമുഖം. കണ്ണുകളിൽ ചുകപ്പിൻെറ തിളക്കം. വിടർന്ന ചുണ്ടുകളിൽ രക്തമൊഴുകുന്നതുപോലെ.

ഏതോ വിസ്മൃതിയിൽനിന്നുണർന്നതുപോലെ അവൾ ഒന്നു തിരിഞ്ഞു. പിന്നെ സാവധാനം ബ്ളൗസിൻെറ കുടുക്കുകൾ ഓരോന്നായി വിടർത്തി. ബ്ളൗസ് കൈകളിലൂടെ ഊരിയെടുത്തു് പടവിലിട്ടു. പഴയ ശൈലിയിലുള്ള മുലക്കച്ചു അവൾ നുള്ളിയഴിച്ചെറിയിട്ടു. മഹേന്ദ്രൻ അദ്ഭുതപ്പെട്ടു. പത്തൊൻപതുകാരിയായ ഈ പെണ്ണിനു് ഇത്രയും വലിപ്പമുള്ള കനത്ത മുലകൾ എങ്ങനെയുണ്ടായി?

അവൾ മുട്ടററം വെള്ളത്തിലിറങ്ങി നിന്നുകൊണ്ടു് പാവാടയും അടിവസ്ത്രവും അഴിച്ചുമാററി. കൂടുതലാഴത്തിലേക്കിറങ്ങുന്നതിനു മുൻപു് വിടർന്നുമന്ന നിതംബത്തിൻെറ വടിവു് മഹേന്ദ്രൻ ഒരു നിമിഷം കണ്ടു. അവൾ മൂന്നുതവണ മുങ്ങി. പിന്നെ പടവിലേക്കു കയറിനിന്നു.

## ശ്യാമപ്രസാദ്

കഷ്ടിച്ചു് മുട്ടിനു മേലെ വെള്ളം. അവൾ കഴുത്തുയർത്തി. രണ്ടു കൈത്തലങ്ങൾ കഴുത്തിൽ തടവി താഴോട്ടു നീങ്ങി. കൈത്തലങ്ങൾ കനത്ത മുലകളെ ലാളിക്കുന്നതു കണ്ടു. പിന്നെ അവൾ ഉടലാകെ തേച്ചുതുടങ്ങി. ആ കൈകൾക്കു് പ്രത്യേകം ജീവനുണ്ടെന്നു തോന്നി, അവയുടെ ചലനം കണ്ടപ്പോൾ. കൈകൾ ശരീരത്തിൻെറ ഓരോരോ ഭാഗവും സ്പർശിച്ചു രുചിച്ചറിഞ്ഞുനീങ്ങുകയായിരുന്നു.

ഒടുവിൽ അവളുടെ വലതു കൈത്തലം നാഭിയിൽ നിന്നും അടിവയറിലൂടെ താഴേക്കരിച്ചിറങ്ങി. ശരീരത്തിൻെറ സൂക്ഷ്മമായ ചലനങ്ങൾ മാത്രം കാണാം. പെൺകുട്ടിയുടെ കണ്ണുകൾ വികാരമൂർച്ഛയിലെന്നോണം അടയുന്നതു് അയാൾ കണ്ടു. അവളുടെ ഉയന്ന മാറും ഒതുങ്ങിയ അരയും ശ്വാസഗതിയിൽ ഉയർന്നുതാഴ്‌ന്നുകൊണ്ടിരുന്നു.

പെൺകുട്ടി ധൃതിയിൽ വസ്ത്രം ധരിച്ചു. അവൾ കുളിക്കടവിൻെറ വാതിൽ കടന്നു നടപ്പാതയിലൂടെ നീങ്ങി. അവൾ മാളികയുടെ സമീപമായപ്പോൾ മഹേന്ദ്രൻ പുറത്തുവന്നു.

ഇരുട്ടുവീണു കഴിഞ്ഞിരുന്നു. പക്ഷേ, പുറത്തുള്ള വൈദ്യുതിവിളക്കുകൾ ഇരുട്ടിനെ ദൂരെപ്പായിച്ചു കളഞ്ഞു. എങ്കിലും കനത്ത തൂണുകളുടേയും മുററത്തിനു ചുററുമുള്ള ചെടികളുടേയും മറവിൽ ഇരുട്ടൊളിച്ചുനിന്നു.

പെൺകുട്ടി അവളുടെ താമസസ്ഥലത്തേക്കല്ല നീങ്ങുന്നതെന്നു മഹേന്ദ്രനു തോന്നി. അയാൾ വേഗം മാളികയുടെ മുകളിലത്തെ വരാന്തയിലെത്തി. അവിടെ നിന്നാൽ ചുററുപാടും തെളിഞ്ഞു കാണാം.

അവൾ നേരെ നടന്നതു് കോവിലകത്തെ ചെറിയ ക്ഷേത്രത്തിനടുത്തേക്കാണ്. ചെറിയ വാതിൽ തുറന്നു് അവൾ അകത്തുകടന്നു. വാതിലടഞ്ഞു. ഈ ക്ഷേത്രത്തിൽ താൻ ഇതുവരെ പോയി നോക്കിയില്ലെന്നു് മഹേന്ദ്രൻ പെട്ടെന്നോർമ്മിച്ചു. പൂജയും ആരാധകരും നഷ്ടപ്പെട്ട



ക്ഷേത്രം. ഒരുപക്ഷേ, അവൾ മാത്രമായിരിക്കും അവശേഷിച്ച ഏക ഭക്ത.

മഹേന്ദ്രൻ പോക്കററിൽനിന്നും ഒരു സിഗററെടുത്തു കത്തിച്ചു. വിടർന്ന യൗവ്വനം പൂത്തുനിന്ന കാളിക്കുട്ടിയുടെ നഗ്നത തന്നിൽ ഒരു വികാരവും ഉണ്ടാക്കിയിട്ടില്ലെന്നു് അയാൾ അദ്ഭുതത്തോടെ ഓർമ്മിച്ചു. ഒരുപക്ഷേ, പെണ്ണു് ഊമയാണെന്ന ബോധമാവാം കാരണം.

ഏതാണ്ടു് ഒരുമണിക്കൂർ കഴിഞ്ഞപ്പോൾ ചെറിയ വാതിൽ തുറന്നു. അവൾ ക്ഷേത്രത്തിൻെറ പിറകിലേക്കു നീങ്ങി. ക്ഷേത്രത്തിൻെറ പിറകുവശം കോവിലകത്തിൻെറ അതിർത്തിയായ മതിലാണ്. അവൾ എങ്ങോട്ടു പോവുകയാണ്?

നിമിഷങ്ങൾക്കുള്ളിൽ അവളെ മതിലിനു മുകളിലായി കണ്ടു. പെട്ടെന്നു് അപ്രത്യക്ഷമാവുകയും ചെയ്തു.

മഹേന്ദ്രൻ അതിവേഗത്തിൽ ഏണിപ്പടികൾ ഓടിയിറങ്ങി. മുൻവാതിൽ കടന്നു പുറത്തിറങ്ങി പടിപ്പുരവാതിൽ തുറന്നു മുൻപിലുള്ള വഴിയിലേക്കിറങ്ങി. അവളെക്കണ്ട മതിലിൻെറ ഭാഗത്തുചെന്നു നോക്കി. ആരുമില്ല. പത്തുമിനിട്ടുനേരത്തെ അന്വേഷണത്തിനുശേഷം അയാൾ തിരിഞ്ഞു നടന്നു. പടിപ്പുരവാതിലടച്ചിട്ടു കുട്ടിശങ്കരൻനായരുടെ കെട്ടിടത്തിലേക്കു ചെന്നു.

“കുട്ടിശങ്കരൻനായർ,” മഹേന്ദ്രൻ ഉച്ചത്തിൽ വിളിച്ചു.

“തമ്പ്രാൻ.” അയാൾ ഇറങ്ങിവന്നു.

“അത്താഴം ഒരുക്കാണു്. പ്പോ കൊണ്ടുരാം.”

“എന്താ, കുട്ടിശങ്കരൻ നായർ തനിച്ചേയുള്ളൂ?” കുട്ടിശങ്കരൻ നായർ എന്തോ സംശയിച്ചെന്നപോലെ മഹേന്ദ്രൻെറ മുഖത്തു നോക്കി.

“ഓളകത്തു പണിയെടുക്ക്ണ്,” അയാൾ സാധാരണമട്ടിൽ പറഞ്ഞു. അയാൾ പറയുന്നതു മിക്കവാറും കള്ളമാണെന്നു് മഹേന്ദ്രനു ബോദ്ധ്യമുണ്ടു്. എങ്കിലും എന്താണു ചോദിക്കുക. തൻെറ മകൾ മതിലുചാടിപ്പോയെന്നോ?

“കുട്ടിശങ്കരൻ നായർ.”

“തമ്പ്രാൻ.”

“എനിക്കുവിശപ്പില്ല. മാണിക്യം വരാൻ താമസിച്ചേക്കും. അയാൾക്കുള്ള ഭക്ഷണം ഹാളിൽകൊണ്ടുവന്നുവച്ചേക്കു്.”

കൂടുതലൊന്നും പറയാതെ മഹേന്ദ്രൻ തിരിച്ചു മാളികയിലേക്കുനടന്നു. കുട്ടിശങ്കരൻ നായർ അതു നോക്കിനിന്നു.

അതേ സമയത്തും ഏതാണ്ടു് അഞ്ചുകിലോമീററകലെ വേലനെ ചികിത്സിച്ച വൈദ്യൻെറ വീട്ടിൽനിന്നും മാണിക്യം പുറപ്പെട്ടു കഴിഞ്ഞിരുന്നു.

വൈദ്യൻെറ വീടുവിട്ടിറങ്ങുമ്പോൾത്തന്നെ ഇരുട്ടായിക്കഴിഞ്ഞിരുന്നു. വഴിയിലെത്തിയ ഉടനെതന്നെ മാണിക്യം വേഗത്തിൽ നടന്നുതുടങ്ങി. വൈദ്യൻ പറഞ്ഞതു് അയാൾ വീണ്ടുംവീണ്ടും ഓർമ്മിച്ചു.

“ഓനിബ്‌ടെ എത്തുമ്പോഴേക്കും കഥ കഴ്‌ഞ്ഞിരിക്ക്ണ്. നാലും ഞാനോക്കി. നല്ലോണം നോക്കി. ന്താ-കഥ. ഓനെങ്ങിനെയാ ചത്തതെന്നു നമ്മക്കു മനസ്സിലായില്യാന്ന്. ഓൻെറ ചങ്കങ്ങ്ട് നിന്നു. അത്രന്നെ.” (തുടരും)

# ചേട്ടൻെറ നിഴലിൽ

# ലീലാ ദാമോദരമേനോൻ

## ഇരുപത്തിരണ്ട്

**അ**ന്നൊക്കെ പാർലമെൻറ് മെമ്പർമാരുടെ ശംബളം 500-ഉം ദിനബത്ത 21-ഉം ആയിരുന്നു. സൗജന്യ വിമാനയാത്ര അനുവദിച്ചിരുന്നില്ല. കോഴിക്കോട്ട് ഒരു വാടകവീടും ഒററപ്പാലത്ത് കുട്ടികളും ഡെൽഹിയിലെ താമസവുംകൂടി ആയപ്പോഴേക്ക് സാമ്പത്തികനില വളരെ മെച്ചപ്പെട്ടു എന്ന് പറയാമായിരുന്നില്ല. എങ്കിലും പണ്ടൊരിക്കലും അനുഭവപ്പെടാത്ത ഒരു സംതൃപ്തിയും മനഃശാന്തിയും ഞങ്ങൾക്ക് കിട്ടി. തിരക്കില്ലാതെ ചേട്ടനോടൊപ്പം കഴിഞ്ഞുകൂടാൻ കിട്ടിയ ആദ്യത്തെ അവസരമായിരുന്നു അത്. യഥാർത്ഥത്തിൽ ഞങ്ങളുടെ മധുവിധു അക്കാലത്തായിരുന്നു. മററുള്ളവരുമായി രാഷ്ട്രീയ നിലവാരത്തിൽ മാത്രമല്ലാതെ സാമൂഹ്യമായി ബന്ധം പുലർത്തിയതും അന്നായിരുന്നു.

വൈകുന്നേരം ഞങ്ങൾ നടക്കാനിറങ്ങും. കൊണാട്ട് പ്ലേസിൽപോയി ഞാൻ ചിലപ്പോൾ ജനാല ഷോപ്പിങ് നടത്തും. ചെലവില്ലാത്ത ഏർപ്പാടല്ലേ അത്. ക്വാളിററിയിൽനിന്ന് ഐസ്ക്രീമോ വോഗയിലോ സ്റ്റാൻഡാർഡിലോ നിന്ന് ഭക്ഷണമോ കഴിക്കും. ജീവിത ചക്രവാളത്തിൽ മേഘങ്ങൾ കുറവായിരുന്നു. ഏറെ വർത്തമാനം പറയും കുറെ ചിരിക്കും. ഞങ്ങളുടെ നിശ്ശബ്ദതകൂടി പലപ്പോഴും വാചാലമായിരുന്നു. ഏതു സംഭവത്തിൻെറയും ലളിതവശം കാണാൻ അന്ന് എളുപ്പം കഴിഞ്ഞിരുന്നു. ഒരിക്കൽ ഞങ്ങൾ ജന്തർമന്തർ റോഡിലെ കോൺഗ്രസ് ഓഫീസിൽനിന്ന് വീട്ടിലേക്ക് മടങ്ങിപ്പോവുകയായിരുന്നു. ഒരു ടാക്സിയിൽ പോകാമെന്ന് ഞാൻ പറഞ്ഞപ്പോൾ "അല്പ നമുക്ക് നടക്കാം" എന്ന ചേട്ടൻ അഭിപ്രായപ്പെട്ടു. കുറച്ചു നടന്നപ്പോൾ പെട്ടെന്ന് ശക്തിയായ മഴ പെയ്തുതുടങ്ങി. വലിയ തുള്ളികൾ ഞങ്ങളുടെ മേൽവീണ നന്നായി നനഞ്ഞു. എനിക്ക് കരച്ചിലല്ല ചിരിയാണ വന്നതു. ഞാൻ ചേട്ടൻെറ കൈ പിടിച്ച് റോഡിൽക്കൂടി നനഞ്ഞുകൊണ്ട് ഓടി. ഭാഗ്യംപോലെ റോഡ് മിക്കവാറും വിജനമായിരുന്നതുകൊണ്ട് ചേട്ടൻ എൻെറ കൈകോർത്ത് റോഡിൽക്കൂടി ഓടുന്നത് ആരും കണ്ടില്ല.

ഒരു ഗൗരവക്കാരനാണ് ചേട്ടൻ എന്നായിരുന്നു പരക്കെ വിശ്വാസം. അത്യധികം ആസ്വദിക്കാൻ കഴിയുന്ന ഒരു വ്യക്തി അദ്ദേഹത്തിൽ ഒളിച്ചിരിക്കുന്നുണ്ടെന്ന് വളരെ അടുത്ത് പെരുമാറിയവർ മാത്രമേ അറിഞ്ഞിരുന്നുള്ളൂ.

രാജ്ബഹദൂർ ആണെന്ന തോന്നുന്ന ഒരു ദിവസം എന്നോട് ചോദിച്ചു: "വിരോധമില്ലെങ്കിൽ പറയാമോ? 'നോക്കു' എന്നത് നല്ലൊരു ഓമനപ്പേരാണല്ലേ? എന്താണതിനർത്ഥം?" ചേട്ടനോട് നോക്കു എന്ന പറഞ്ഞ് ഞാൻ സംസാരിച്ചപ്പോൾ ഉയർന്ന സംശയമാണ്. അർത്ഥം പറഞ്ഞപ്പോൾ ഉറക്കെ ചിരിച്ചുകൊണ്ട് പറഞ്ഞു: "പൊതുവേ എല്ലാ ഭാരതീയ ഭാര്യമാരുടെയും സാധാരണ സംബോധന മാത്രമാണല്ലോ അത്. നിങ്ങൾ വിളിക്കുമ്പോൾ നന്നായി തോന്നുന്നു." ശബ്ദത്തിൻെറ കൂടെ എൻെറ ഉള്ളിലുള്ള സ്നേഹവുംകൂടി കൂട്ടിച്ചേർത്തതുകൊണ്ടാകാം അങ്ങനെ തോന്നിയത്.

അക്കാലത്ത് അഖിലേന്ത്യാവനിതാ സമ്മേളനത്തിൻെറ നിയമനിർമ്മാണ മെമ്പർ ആയി എന്നെ ബാംഗ്ലൂർ സമ്മേളനത്തിൽ വച്ച് തിരഞ്ഞെടുത്തു. യുവരക്തം നിർവ്വാഹകസമിതിയിലേക്കു കൊണ്ടുവരാൻ വേണ്ടി മദ്രാസിൽനിന്ന് സരോജിനി വരദപ്പനേയും കേരളത്തിൽനിന്ന് എന്നെയും ചില വകുപ്പുകളുടെ ചുമതല ഏല്പിച്ചതാണ്. കമലാദേവി ചതോപാദ്ധ്യായയാണ് അതിന് ഉത്തരവാദി. ഹിന്ദു നിയമ ഏകീകരണം, സ്ത്രീകൾക്ക് സ്വത്തവകാശം, പുതുക്കിയ വിവാഹനിയമം, കുട്ടികളുടെ നിയമം മുതലായ ആവശ്യങ്ങളെ മുൻനിറുത്തി പാർലമെൻറിൽ ലോബിചെയ്യാൻ ഞാൻ നിയുക്തയായി. ദുർഗാബായിയുടെയും രേണുകാറേയുടെയും ജയ്ശ്രീറായ്ജിയുടേയും മററും സഹായസഹകരണത്തോടു കൂടി ഞാൻ പ്രവർത്തനമാരംഭിച്ചു. ഇന്ത്യയുടെ കയിൽ ആയ സരോജിനിനായിഡുവിനെയും യു. എന്നിലായിരുന്ന ലക്ഷ്മി എൻ. മേനോനെയും അഖിലേന്ത്യാവനിതാ സമ്മേളനവേദിയിലാണ് ഞാൻ ആദ്യം കണ്ടത്. ലക്ഷ്മി എൻ. മേനോനെപ്പററി എനിക്ക് വലിയ മതിപ്പായിരുന്നു. ചേട്ടൻെറ ഒരു ബന്ധുവായിരുന്നു അവർ. പക്ഷേ പലരും എന്നോട് ചോദിച്ചിട്ടുണ്ട്: "ലക്ഷ്മിയുടെ അനുജത്തിയാണല്ലേ! നല്ല ഛായയുണ്ട്." അതു കേൾക്കാൻ എനിക്ക് ഇഷ്ടമായിരുന്നു. അവരെപ്പോലെ ആകണം എന്ന് ഞാൻ ആഗ്രഹിച്ചു. എനിക്കും ചേട്ടനും പരസ്പരം ഛായയുണ്ടെന്ന് പട്ടാഭിസീതാരാമയ്യ പറഞ്ഞതു ഞാൻ ഓർത്തു.

സുപ്രസിദ്ധ വനിതാനേതാക്കളുടെ ശിക്ഷണം എന്നെ സംബന്ധിച്ചിടത്തോളം വലിയ ഒരു അനുഗ്രഹമായിരുന്നു. ഒരു റിപ്പോർട്ട് തയ്യാറാക്കാൻ നിർദ്ദേശിച്ചാൽ അതു അവർക്ക് തൃപ്തിവരുന്നതുവരെ തിരുത്തി എഴുതിക്കും. വിഷയത്തെക്കുറിച്ചു പഠിച്ചല്ലാതെ പ്രസംഗിക്കുവാൻ അനുവദിക്കയില്ല.

പാർലമെൻറ് സമ്മേളനത്തിനുശേഷം കേരളത്തിൽ മടങ്ങിയെത്തുമ്പോൾ ചേട്ടൻ വലിയ തിരക്കിൽപ്പെട്ടു. യോഗങ്ങളും മീററിങ്ങുകളുമായി ദിവസങ്ങൾ ഓടിപ്പോയി. ഞാൻ ചേട്ടനെ എല്ലായിടത്തും പിൻതുടർന്നു. കുട്ടികൾ അമ്മയുടെ അരികത്തായിരുന്നു. രവി സ്കൂളിൽപോയി തുടങ്ങിയിരുന്നു. ഹരിക്കു നല്ല സുഖമുണ്ടായിരുന്നില്ല. അവൻ നളിനിയുടെ പ്രത്യേക സംരക്ഷണയിലായിരുന്നു. നളിനിയെ 'എൻെറ' എന്ന് വിളിച്ചിരുന്നതു 'ഇണ്ട' എന്നായിപ്പോയി. എല്ലാവരും അതിനെത്തുടർന്ന് നളിനിയെ 'ഇണ്ട' എന്ന വിളിച്ചു. ഉഷ നിർമ്മലയുടെ ചുമതലയിലായി. രവി അമ്മയുടെയും. എൻെറ അനുജൻ ചന്ദ്രനോട് ആരോ ചോദിച്ചു?

"ലീലേടത്തിക്ക് എത്ര കുട്ടികളുണ്ട്?"

"മൂന്ന്—ഇനി ഒരു കുട്ടികൂടി ജനിച്ചാൽ അതു എൻെറ പ്രത്യേകചുമതലയാകാൻ ഇടയുണ്ട്. എനിക്ക് കുട്ടിയെ നോക്കുന്നതിന് കെല്പില്ല എന്നതുകൊണ്ട് മൂന്നായി നിറുത്തിയിരിക്കുകയാണ്."

ഉഷ കൈക്കുഞ്ഞായിരിക്കുമ്പോഴാണ് ചേട്ടൻ ഡെൽഹിയിലേക്ക് പാർലമെൻറ് മെമ്പറായി പോയത്. നാട്ടിൽ മടങ്ങിയെത്തുമ്പോൾ കോഴിക്കോട്ടും തിരുവനന്തപുരത്തും ഒററപ്പാലത്തുമായി കഴിയും. ഉഷയ്ക്ക് രണ്ടരവയസ്സ് എത്തിയപ്പോൾ ഒരു തമാശ ഉണ്ടായി. അവൾ നിർമ്മലയുടെകൂടെ ഉറങ്ങും. രാവിലെ കളിയൊക്കെ കഴിഞ്ഞ് താഴെ വരുന്ന അച്ഛനെയാണ് സാധാരണ കാണുക. ഒരുദിവസം കാറയെന്തോ ഷർട്ടിടാതെ എന്നപറഞ്ഞ് ബനിയനിടാതെയാണ് ചേട്ടൻ പ്രാതൽ കഴിക്കാനെത്തിയത്. ചേട്ടൻെറ മുതുകത്തുള്ള കറുത്ത രോമം കണ്ടപ്പോൾ അവൾക്ക് അദ്ഭുതമായി.

"അമ്മേ അച്ഛൻെറ പുറത്ത് കാട് കണ്ടോ! നരിയുണ്ടോ? സിംഹമുണ്ടോ? പറയൂ." അവൾ കൈകൊട്ടിച്ചിരിച്ചു. ആ വാക്കുകളിൽ അടങ്ങിയ ദുഃഖസത്യം ഉടനെ ചേട്ടൻ മനസ്സിലാക്കി. ആലോചനാപൂർവ്വം, ജീവിതത്തിലെ അനിശ്ചിതാവസ്ഥകളിൽ വേർപാട് വന്നാൽ കുട്ടികളുടെ മനസ്സിന് വിഷമം തോന്നരുതെന്ന വിചാരിച്ച് കുട്ടികളെ തൻെറ പാശ്വത്തിൽനിന്ന് മാററിനിറുത്തിയിരിക്കുകയായിരുന്നു. അതു തുടരുന്നതു കുട്ടികളോടു ചെയ്യുന്ന ഒരു അനീതിയാണെന്ന് തോന്നി. തുടർന്ന വീട്ടിലുള്ള ദിവസങ്ങളിൽ കുട്ടികളുമായി വളരെ ബന്ധപ്പെട്ടു. അവർക്കു കഥപറഞ്ഞുകൊടുക്കും, കവിതചൊല്ലി കേൾപ്പിക്കും, തമാശകൾ പൊട്ടിക്കും. മുന്നപേക്കും അച്ഛൻ സംപൂജ്യനായിരുന്നു. എനിക്കു ദേഷ്യം വരുകയോ ഞാൻ എന്തെങ്കിലും ആലോചനയില്ലാതെ ചെയ്യുകയോ ചെയ്താൽ നർമ്മബോധത്തോടെ നാലുപേരുംകൂടി എൻെറ നേരെ തിരിയും. ഒഴുക്ക് എൻെറ എതിരായിരുന്നെങ്കിലും സ്നേഹത്തോടെയുള്ള ആ തമാശകൾ മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞു.

1950 ഒക്ടോബർ രണ്ടാംതീയതി പറവൂർ ഗാന്ധിജയന്തി ഉദ്ഘാടനം ചെയ്യാമെന്ന് യോഗത്തിൻെറ സംഘാടകർ ആദ്യം ഒററപ്പാലത്തും പിന്നീട് കോഴിക്കോട്ടും പോയിട്ടാണ് ചേട്ടൻെറ സമ്മതം വാങ്ങിയത്. യോഗത്തിൻെറ രണ്ടു ദിവസം മുൻപുതന്നെ ഞങ്ങൾ ഒററപ്പാലത്തെത്തി കുട്ടികളുമായി സുഖമായി കൂടി. ഒന്നാംതീയതി രാവിലെ അമ്മ വിളിച്ചപ്പോൾ "യോഗത്തിനു പോകുന്നില്ല. ഒരു കമ്പി അടിച്ചുകളയാം" എന്ന് ചേട്ടൻ പറഞ്ഞു. അപ്പോൾ അമ്മ ഒന്നും പറഞ്ഞില്ല. താഴെ പോയി എന്നെ വിളിച്ചു പറഞ്ഞു: "ലീലേ, അവർ അത്ര കാര്യമായി വിളിച്ചതല്ലേ? ചുമതലകളിൽനിന്ന് മാറിനില്ക്കാൻ നീ കാരണമാകരുത്." അമ്മ പറഞ്ഞതു ചേട്ടനോട് ആവർത്തിച്ചപ്പോൾ "എന്നാൽ നമ്മൾക്ക് ഉച്ചയ്ക്കുള്ള വണ്ടിക്കു പോകാം."

പോകാമെന്നു വച്ചപ്പോൾ അമ്മയ്ക്കു സന്തോഷമായി. കാറിൽകയറുന്നതിനു മുമ്പ് ഞാൻ തിരിഞ്ഞുനോക്കി. ഉഷയെ എടുത്തുകൊണ്ട് അമ്മ പൂമുഖത്ത് നിൽക്കുന്നു. ഹരി അമ്മയുടെ ഒരു ഭാഗത്തുനിൽക്കുന്നുണ്ടായിരുന്നു. മറുവശത്ത് രവിയും. കുറച്ചു പുറകിലായി നളിനിയും നിർമ്മലയുമുണ്ടായിരുന്നു. നല്ലൊരു ദൃശ്യം.

"നീ എന്താണു തിരിഞ്ഞുനോക്കുന്നത്? കുട്ടികളെപ്പററി ആലോചിച്ചിട്ടാണെങ്കിൽ, അവരെ ഞാൻനോക്കിക്കൊള്ളാം."

"ഞാൻ അമ്മയെ നോക്കുകയാണ്."

അമ്മ ചിരിച്ചുകൊണ്ട് "എന്നാൽ പോയിവാ" എന്നു പറഞ്ഞു.

ഞാൻ കേട്ടതു അമ്മ എന്നോടു പറഞ്ഞ അവസാനവാക്കുകളാണ്. അന്ന് രാത്രി രവിയെക്കൊണ്ട് അമ്മ കഥകളിനൃത്തം ചെയ്യിച്ചു. അവൻ കഥകളിപരിശീലിച്ചിരുന്നു. നല്ല വാസനയുണ്ടായിരുന്നു. നളിനി പാട്ടുപാടി—എല്ലാവരും പലവട്ടം ചിരിച്ചു. സന്തോഷിച്ചു. പെട്ടെന്ന് അമ്മയുടെ നെഞ്ചിൽ സഹിക്കാൻ വയ്യാത്ത വേദന. അയൽവാസിയായ അയ്യർ ഉടനെ വന്നു മരുന്നു കുത്തിവച്ചു. അമ്മ നല്ലവണ്ണം ഉറങ്ങി. രാവിലെ വേദന കുറഞ്ഞു എന്നു പറഞ്ഞ് എഴുന്നേററ് വസ്ത്രമെല്ലാം മാററി. അച്ഛൻ ചായ കഴിച്ചോ എന്നന്വേഷിച്ച് അച്ഛനെ വിളിച്ചുകൊണ്ടുവരാൻ നളിനിയെ പറഞ്ഞയച്ചു. അച്ഛൻ വന്നപ്പോൾ തലയ്ക്കൽ പിടിച്ചിരുത്തി. മടിയിൽ തലവച്ച് അച്ഛൻെറ മുഖത്തേക്ക് ഒന്നു നോക്കി. ആ കണ്ണുകൾ പെട്ടെന്നു നിശ്ചലമായി.

വിവരം തരാൻ ഞങ്ങൾക്ക് കമ്പി അടിച്ചതു ജ്യേഷ്ഠൻ ജഡ്ജി ഗംഗാധരമേനോൻെറ മേൽവിലാസത്തിലാണ്. കോടതിവിട്ട വന്നപ്പോഴാണ് കമ്പിസന്ദേശം കിട്ടിയത്. പറവൂർ യോഗം കഴിഞ്ഞു വീട്ടിലെത്തിയപ്പോൾ ഗംഗാധരൻ ചേട്ടനും എത്തിയിരുന്നു.



ദാമോദരമേനോൻ ദമ്പതിമാർ ബാർബറാ കാർട്ട്ലാൻറുമൊപ്പം

**അമ്മയുടെ മരണത്തോടെ ഞങ്ങളുടെ ജീവിതത്തിൻെറ നെടുംതൂണാണു തകർന്നതു്. ചേട്ടൻ പറഞ്ഞു: "ലീലയ്ക്കു് അമ്മയുടെ ചില ബാദ്ധ്യതകൾ നിർവ്വഹിക്കേണ്ടതുണ്ടു്. ഞാൻ ലീലയോടൊപ്പമുണ്ടു്."**

ഇത്രയും കനത്ത ഒരു ആഘാതം ഞങ്ങൾക്കു വരാനില്ലായിരുന്നു. അമ്മയെ കണ്ടവരാരും മറക്കില്ല. നല്ല തങ്കനിറം. സംസ്കാരസമ്പന്നമായ പ്രസന്നവദനം. അവരെച്ചുററി എപ്പോഴും ചന്ദനത്തിൻെറ സുഗന്ധം ഉണ്ടാകുമായിരുന്നു. അടുക്കളയിൽ നിന്നാലും തൂവെള്ളയായിട്ടേ അമ്മയുടെ വസ്ത്രം കാണപ്പെടുകയുള്ളൂ. പ്രശ്നങ്ങൾ അമ്മയുടെ അടുത്തെത്തുമ്പോൾ തീക്ഷ്ണത കുറയും. ഞങ്ങളുടെ ജീവിതത്തിൻെറ ആ നെടുംതൂണിൻെറ അഭാവം എങ്ങനെ നികത്തുമെന്ന് അറിഞ്ഞുകൂടായിരുന്നു.

ഞാൻ ഏററവും മൂത്ത സന്താനമായിരുന്നു. മാത്രമല്ല അനുജൻ ചന്ദ്രൻ ബിരുദമെടുത്ത് ജോലി അന്വേഷിച്ചു നടക്കുന്ന കാലം. അച്ഛൻെറ നിക്ഷേപപദ്ധതികൾക്ക് ചില പ്രയാസങ്ങൾ നേരിട്ടു. അതുകൊണ്ട് കുറെക്കാലത്തേക്ക് കുടുംബത്തിൻെറ ചുമതല എന്നിൽ അർപ്പിതമായി. പ്രയാസമേറിയ ആ ഘട്ടത്തിൽ ചേട്ടൻെറ വാക്കുകൾ എനിക്ക് മറക്കാൻ പററില്ല. "വേദന തോന്നരുത് എന്ന് പറയാൻ ഞാൻ ആളല്ല. പക്ഷേ ലീലയ്ക്ക് അമ്മയുടെ ചില ബാദ്ധ്യതകൾ നിർവ്വഹിക്കേണ്ടതുണ്ട്. അനുജനും അനുജത്തിമാർക്കും അമ്മയില്ലാത്ത ദുഃഖം അനുഭവപ്പെടരുത്. അച്ഛന് ഒരു സുഖജീവിതം നാം നൽകണം. ലീലയുടെ കടമയാണത്. ആ കടമ നിർവ്വഹിക്കാൻ ഞാൻ ലീലയോടൊപ്പം ഉണ്ട്." ചേട്ടൻ വാഗ്ദാനം പരിപൂർണ്ണമായി നിറവേററി. കുടുംബത്തിലുള്ളവർക്ക് ചേട്ടൻ ഉപദേഷ്ടാവും രക്ഷാകേന്ദ്രവുമായി.

(തുടരും)

കതിരയോടിക്കാൻ പോലും അയോഗ്യനായ ഒരു കൗബോയ് ഇന്ന് അമേരിക്ക ഭരിക്കുന്നതിനെക്കാൾ, ബ്രിട്ടൻ നേരിടുന്ന അങ്ങേയററത്തെ സാമ്പത്തികത്തകർച്ചയെക്കാൾ അപകടകരമായ ഒന്നാണ്, സ്വാതന്ത്ര്യത്തിനുശേഷം ഇന്ത്യ അക്രമക്കടലിലേക്ക് ഒരു സ്ലോമോഷൻ വീഴ്ച വീണുകൊണ്ടിരിക്കുന്നത്.
—ഡേവിഡ് സെൽബോൺ.

രാഷ്ട്രീയക്കാർ സ്വർണ്ണമരച്ചു പുളിശ്ശേരിവയ്ക്കട്ടെ.

* * *

നമ്മിൽ പലരും കാലഹരണപ്പെട്ടുകൊണ്ടിരിക്കുകയാണ്.
—ചന്ദ്രശേഖർ.

ചിരഞ്ജീവിയായി ഒരാൾമാത്രം. ചരൺ സിംഗ്.

* * *

ബോംബെയിൽ ഹിന്ദു (പത്രം) വിൻെറ ഓഫീസിനു വേണ്ടി ഹിന്ദു പണ്ട് ഒരു സ്ഥലം വാങ്ങി. ഇന്നവിടെ ഓഫീസുകളുണ്ട്; ഹിന്ദുമാത്രമില്ല.
—ഗോയങ്ക.
(ഇന്ത്യൻ എക്സ്പ്രസ്)




1947-ൽ ഇന്ത്യ സ്വതന്ത്രമായതുപോലെ, അ...

* * *

പശ്ചിമബംഗാളിലെ ക്രമസമാധാനനിലയിൽ പ്രധാനമന്ത്രി ഇന്ദിരാഗാന്ധി ഉത്കണ്ഠ പ്രകടിപ്പിക്കുന്നതിൽ കാര്യമുണ്ട്. എന്തെന്നാൽ ഇവിടെ കഴിഞ്ഞ ഒരു കൊല്ലത്തിനിടയിൽ ഇരുപത്തിനാല് കോൺഗ്രസ്-ഐക്കാരെ കോൺഗ്രസ്-ഐക്കാർതന്നെ കൊന്നു.
—ജ്യോതിബാസു.

സ്വന്തം കുഞ്ഞിനെ പൂച്ചതിന്നുന്നതിൽ തെറെറാന്നുമില്ല. അഞ്ജയ്യ, ആന്തുലെ തുടങ്ങിയ കോൺഗ്രസ്-ഐ മുഖ്യമന്ത്രിമാരെ കോൺഗ്രസ്-ഐക്കാർതന്നെ പുറത്താക്കുന്നതുപോലെ ആരോഗ്യദായകമായ ഒരു രാഷ്ട്രീയ പ്രക്രിയമാത്രമാണിത്.

* * *

നമ്മുടെ നിയമനിർമ്മാണസഭകൾ ഉറക്കമാണെന്നതാണ് ഇന്നത്തെ വിരൂപവും വേദനാകരവുമായ യാഥാർത്ഥ്യം.
—(മുൻ) ജസ്റ്റിസ് കൃഷ്ണയ്യർ.

പ്രസിഡൻഷ്യൽ സിസ്റ്റം വരുന്നതുവരെ വേറെന്തു ചെയ്യാൻ!

* * *

ഇന്ദിരാഗാന്ധിക്ക് എന്നെ പേടിയാണ്. എന്നെക്കണ്ടാൽ ഞാനവരോട് രാഷ്ട്രീയം ഉപേക്ഷിക്കാൻ പറഞ്ഞുകളയും. (അശോക് മേത്തയെപ്പോലെ) എന്ന് അവർ കരുതുന്നു.
—വിനോബഭാവേ.

ഗോഹത്യ നിരോധിക്കാൻ ഉപവാസം കിടന്ന ആചാര്യജിക്ക് നല്ല കാര്യങ്ങൾ പലതും ഇനി ചെയ്യാൻ മിച്ചം കിടക്കുന്നു.



## കൗമുദി ന്യൂസ് സർവീസ്



## ഒരു ഗ്രാമത്തിൽ ഒന്നര ദിവസം

(33-ാം പേജിൽ നിന്നു തുടർച്ച)

മുമ്പിൽ നിന്നതു്. തൻെറ വിജയത്തെപ്പററി അയാൾ മിനിക്കുട്ടിയോടു് വിസ്തരിച്ചുതുടങ്ങി. എന്നാൽ മിനിക്കുട്ടി അയാൾ പറയുന്നതൊന്നും ശ്രദ്ധിക്കാതെ പുസ്തകത്തിൽ കണ്ണു നട്ടുകൊണ്ടു് ഇരുന്നതേയുള്ളു. ബാലൻ ഈ വക സംഗതികൾ വിവരിക്കുമ്പോൾ സാധാരണയായി മിനിക്കുട്ടി വികസിച്ച കണ്ണുകളോടും വിടർന്ന ചുണ്ടുകളോടും കൂടി ഇരിക്കുകയാണു് പതിവു്. ഇന്നു് അവൾക്കു് എന്തുപററി എന്നു് ബാലൻ അദ്ഭുതപ്പെട്ടു. അയാൾ പ്രസംഗം പകുതിവഴിക്കു നിരത്തി അവളോടു ചോദിച്ചു: "മിനിക്കുട്ടിക്കു് ഇന്നു് വല്ല അസുഖവും ഉണ്ടോ?"

അവൾ അപ്പോഴും ഒന്നും മിണ്ടിയില്ല. ബാലൻ അവളുടെ കേശാദിപാദം പാദാദികേശം ഒരു സിംഹാവലോകനം നടത്തി. ഇന്നു് അവളുടെ വേഷവും ശരിയല്ലെന്നു് അയാൾക്കു തോന്നി. (തുടരും)

# രോഗബാധിതമായ സംവിധാനം

(15-ാം പേജിൽ നിന്നു തുടർച്ച)

നീമാറുന്ന ദുരനുഭവം വിരളമല്ല. വളരെ പാടുപെട്ടശേഷം ലൈൻ കിട്ടിയാൽ തന്നെ അതു് ഉദ്ദേശിച്ച നമ്പറിൽ തന്നെ എത്തിച്ചേരണമെന്നില്ല. എസ്. ടി. ഡി. ലൈൻ കിട്ടാത്തതിനെപ്പററി അധികൃതരോടു് അന്വേഷിക്കാൻ തുടങ്ങിയാൽ കിട്ടേണ്ട നമ്പർ തകരാറിലാണോ, അതല്ല എൻഗേജ്ഡ് ആണോ എന്നു് വ്യക്തമായ വിവരം കിട്ടാൻപോലും കഴിയാത്ത അവസ്ഥയാണു് ഇന്നു് പലപ്പോഴും ഉപഭോക്താവു് നേരിടുന്നതു്.

എന്തുകൊണ്ടു് നമ്മുടെ ടെലിഫോൺ ഇത്ര ശോചനീയ നിലയിലേക്കു് അധഃപതിച്ചു? ടെലിഫോൺവകുപ്പിലെ ഉന്നത ഉദ്യോഗസ്ഥന്മാരോടു് ചോദിച്ചാൽ അവർ മിക്കപ്പോഴും ഉപഭോക്താക്കൾക്കു് ഇത്രയേറെ ബുദ്ധിമുട്ടു് ഉണ്ടാകുന്നുവെന്നു് സമ്മതിച്ചെന്നിരിക്കില്ല. ദേശീയാടിസ്ഥാനത്തിൽ നമ്മുടെ ടെലിഫോൺ സിസ്ററത്തിനു് എൺപതു ശതമാനം കാര്യക്ഷമതയുണ്ടെന്നു് കേന്ദ്ര കമ്മ്യൂണിക്കേഷൻസ് വകുപ്പുമന്ത്രി ഈയിടെ ലോകസഭയിൽ പ്രസ്താവിച്ചപ്പോൾ ഉപഭോക്താക്കൾ യഥാർത്ഥത്തിൽ അന്തംവിട്ടുപോയിക്കാണും. ഉപഭോക്താക്കളിൽ നിന്നുള്ള പരാതികളെപ്പററിയും ടെലിഫോണിൻെറ അപര്യാപ്തതകളെ സംബന്ധിച്ച പത്രറിപ്പോർട്ടുകളെ പരാമർശിച്ചും ടെലിഫോൺ അധികൃതർ കൂടക്കൂടെ ഔദ്യോഗികമായി നൽകുന്ന വിശദീകരണവും മന്ത്രിയുടെ പ്രസ്താവനയിൽ നിന്നും വളരെ അകലെയൊന്നുമല്ലെന്നതാണു വസ്തുത. പരാതികളുണ്ടു്. അവർ സമ്മതിക്കും. പക്ഷേ, അതു വളരെ പരിമിതമാണു്. അവ മാററാൻ "നടപടികൾ എടുത്തുകൊണ്ടിരിക്കുന്നു" എന്നതാണു് എപ്പോഴുമുള്ള മറുപടി. അതിനു പുറമേ അവർ ചിലപ്പോൾ മറെറാന്നുകൂടി പറയും. ഈ വകുപ്പിലെ താഴേക്കിടയിലുള്ള ജീവനക്കാർ വേണ്ടത്ര സഹകരിക്കുന്നില്ലെന്ന അർത്ഥത്തിലുള്ളതാണു് ആ പ്രസ്താവന. "നീതീകരിക്കാനാകാത്ത ഓവർടൈമിനുവേണ്ടിയും ടെലിഫോൺ സർവീസ് സ്തംഭനം സൃഷ്ടിക്കാൻ ജീവനക്കാർ കൂട്ടം കൂട്ടമായി അവധിയെടുക്കുന്നു"വെന്നു് അധികൃതർ ഈയിടെ ഔദ്യോഗികമായിത്തന്നെ പ്രഖ്യാപിക്കുകയുണ്ടായി. അതായതു് ജീവനക്കാരുടെ ചുമലിൽ അധികൃതർ കുററങ്ങളെല്ലാം ഏതാണ്ടു് പൂർണ്ണമായിത്തന്നെ കെട്ടിവയ്ക്കുന്നു.

ജീവനക്കാരോടു് ചോദിച്ചാലോ? ഇതിനുനേരേ എതിരായ കാര്യങ്ങളായിരിക്കും അവർ പറയുന്നതു്: ടെലിഫോൺ ഡിപ്പാർട്ടുമെൻറിലെ ഏതു് വിഭാഗത്തിൽ നോക്കിയാലും ഇരുപത്തിയഞ്ചു മുതൽ മുപ്പതുശതമാനം വരെ സ്റ്റാഫിൻെറ കുറവു് അനുഭവപ്പെടുന്നുവെന്നാണു് അവർ പറയുന്നതു്. ഒരിക്കലും ഒരുതരത്തിലും സ്തംഭിക്കാത്ത ഒരു അവശ്യസരവീസാണു് ടെലിഫോൺ സർവീസ് എന്ന ധാരണയിൽ ഈ വകുപ്പിലെ ഓരോവിഭാഗത്തിലും എല്ലാ പ്രവർത്തനവും കൃത്യസമയത്തു് നടത്താൻ എത്ര സ്റ്റാഫ് വേണമെന്നു് ഒരു കണക്കു് മുമ്പു് ബ്രിട്ടീഷുകാർ അവരുടെ ഭരണകാലത്തു് തയ്യാറാക്കിയിരുന്നു. സ്റ്റാഫ് പാറേറൺ സംബന്ധിച്ചു് ആ മാനദണ്ഡങ്ങൾ ഈ അടുത്തകാലംവരെ ടെലിഫോൺ ഡിപ്പാർട്ടുമെൻറിൽ നിലവിലിരുന്നു. ബ്രിട്ടീഷുകാർക്കു് അത്ര നല്ല ശാസ്ത്രീയാവബോധം ഇല്ലെന്നു തോന്നിയതുകൊണ്ടായിരിക്കാം ഈ മാനദണ്ഡങ്ങൾ ഈയിടെ വകുപ്പുമേധാവികൾ പാടേ മാററിക്കളഞ്ഞു. ഓവർടൈമിൻെറ പേരിൽ നടക്കുന്ന 'ദുർവ്യയം' അവസാനിപ്പിക്കാനായിരുന്നത്രേ ആ നടപടിയെന്നാണു് തൊഴിലാളികൾ പറയുന്നതു്. ജീവനക്കാരൻെറ 'മനോവീര്യം' ഈ നടപടി പാടെ നശിപ്പിച്ചുവെന്നാണു് അവർ പറയുന്നതു്. വർദ്ധിച്ചുവരുന്ന ജോലി. ജോലിചെയ്യാൻ വേണ്ടത്ര ആളില്ല. ഉള്ളവരെക്കൊണ്ടുമാത്രം എല്ലാ ജോലിയും ചെയ്തുതീർക്കാനും പററില്ല. നിശ്ചിതസമയത്തിൽ കവിഞ്ഞു് കുറേനേരംകൂടി ജോലിചെയ്യേണ്ടിവന്നാലോ, മററു് സർവീസുകളിൽ കൊടുക്കുന്നതുപോലെ ഇവിടെ ഓവർടൈം കിട്ടില്ല. ഈ വിവേചനം ജോലി ചെയ്യാനുള്ള അവരുടെ ഉൽസാഹം നശിപ്പിക്കുന്നുവെങ്കിൽ അതിൽ അതിശയിക്കാനില്ലല്ലോ.

അടുത്തകാലത്തു് ലക്ഷക്കണക്കിനു് രൂപ ചെലവുചെയ്തു് തിരുവനന്തപുരത്തു ഒരു ട്രങ്ക് എക്സ്ചേഞ്ച് പുതുതായി പണികഴിപ്പിച്ചു. 29 ബോർഡുകളും ബുക്കിങ് എൻക്വയറി തുടങ്ങി 13 പൊസിഷനുമുള്ള പ്രസ്തുത എക്സ്ചേഞ്ച് ശരിയായി പ്രവർത്തിക്കണമെങ്കിൽ ഏററവും കുറഞ്ഞതു് '125 ഓപ്പറേററർമാർ എങ്കിലും വേണമെന്നാണു ജീവനക്കാരുടെ നേതാക്കൾ പറയുന്നതു്. എന്നാൽ ഇതിൻെറ മുക്കാൽഭാഗംപോലുമില്ലാത്ത സ്റ്റാഫിനെ വച്ചാണു് ഈ എക്സ്ചേഞ്ച് ഇപ്പോൾ പ്രവർത്തിക്കുന്നതത്രേ. ട്രങ്ക്കാൾ ബുക്കു ചെയ്യാനായി ഇവിടെ ഒരേസമയം പന്ത്രണ്ടോളം പേർ 'ക്യൂ'വിലുണ്ടാകും. ഇവരെയെല്ലാം ഉടനെ അററൻഡുചെയ്യാൻ 6 ഓപ്പറേററർമാർ വേണമെന്നാണു കണക്കു്. എന്നാൽ പലപ്പോഴും രണ്ടോ മൂന്നോപേരേ ഉണ്ടാകുകയുള്ളു. അതുകൊണ്ടു് ഓരോരുത്തരേയും അററൻഡു് ചെയ്യാൻ നാലും അഞ്ചും മിനിട്ടു് താമസിക്കുന്നു. പ്രതിദിനം നാലായിരത്തോളം ട്രങ്ക്കാളുകളും അമ്പതോളം അന്തർദ്ദേശീയ കാളുകളും ബുക്കു ചെയ്യപ്പെടുന്ന ഇവിടെ അവയുടെ പകുതിയോളം മാത്രമേ കണക്ട് ചെയ്തുകൊടുക്കാൻ കഴിയുന്നുള്ളുവെന്നാണു് ജീവനക്കാർ പറയുന്നതു്. ട്രങ്ക്കാളുകൾ ബുക്കു് ചെയ്യാൻ വേണ്ടത്ര സ്റ്റാഫില്ലാത്തതുകൊണ്ടു് വളരെ പ്രധാനപ്പെട്ട പല ബോർഡുകൾ ഏററവും കൂടുതൽ കാൾ ബുക്കു ചെയ്യപ്പെടുന്ന പകൽ സമയത്തുപോലും ഒഴിച്ചിടേണ്ടിവരുന്നു. 181, 183, 188 എന്നിവിടങ്ങളിൽ 7 പേർ വേണ്ടിടത്തു് 3 പേരെമാത്രം ജോലിക്കു നിയോഗിച്ചാൽ എത്ര ജോലി നടക്കുമെന്നു് ജീവനക്കാർ ചോദിക്കുന്നു. ജീവനക്കാർ ഊണുകഴിക്കാനും, കാപ്പികുടിക്കാനും മററും പോകുമ്പോൾ പകരം ആളില്ലാത്തപ്പോഴുള്ള സ്ഥിതി എന്തായിരിക്കുമെന്നു് ഊഹിക്കാവുന്നതേയുള്ളു. ബുക്കു ചെയ്ത കാളുകൾ കൊടുക്കാൻ കഴിയാത്തതുകൊണ്ടുണ്ടാകുന്ന ഭീകരമായ വരുമാനനഷ്ടത്തെപ്പററി ആർക്കും ഒന്നും പറയാനില്ല.

197, 198, 199, 182, 176, 174, 175, 173 തുടങ്ങിയ ടെലിഫോൺ സ്പെഷ്യൽ സർവീസിലും എപ്പോഴും സ്റ്റാഫിൻെറ കുറവു് പരിഹാരമില്ലാത്ത പ്രശ്നമായി തുടരുന്നുവെന്നു് ജീവനക്കാർ പറയുന്നു.

സൂക്ഷ്മോപകരണങ്ങളാണു് ടെലിഫോൺ സിസ്റ്റത്തിലുടനീളം ഉള്ളതു്. ഇന്നത്തെ പല തകരാറുകൾക്കും കാരണം ഉപകരണങ്ങൾ പഴയതും ഗുണനിലവാരം താണതുമായതുകൊണ്ടാണെന്ന ജീവനക്കാരുടെ പരാതിയെപ്പററി അധികൃതരുടെ ഭാഗത്തുനിന്നും ഔദ്യോഗികമായി മറുപടിയൊന്നും ഉണ്ടാകാറില്ല. മററു് പല രാജ്യങ്ങളും ഏറെക്കാലം ഉപയോഗിച്ചശേഷം വേണ്ടെന്നു വച്ച യന്ത്രങ്ങളാണു് ഇവിടെ കോടിക്കണക്കിനു രൂപ കൊടുത്തു് വാങ്ങിക്കൊണ്ടുവരുന്നതത്രേ. ഫലമോ, അവ സജ്ജീകരിച്ചു് അധികനാൾ കഴിയുന്നതിനുമുമ്പേ പ്രായക്കൂടുതലിൻെറയും അമിതോപയോഗത്തിൻെറയും തകരാറുകൾ തലപൊക്കുന്നു. തിരുവനന്തപുരത്തേയും കൊല്ലത്തേയും ആട്ടോ എക്സ്ചേഞ്ചിനു് മുപ്പതു കൊല്ലത്തിലേറെ പഴക്കമുണ്ടു്. വർഷത്തിൽ രണ്ടുതവണയെങ്കിലും ഭംഗിയായി മെയിൻറനൻസ് നടത്തേണ്ട ഈ സൂക്ഷ്മോപകരണങ്ങളിൽ അതു വേണ്ടവിധം നടക്കാറുണ്ടോയെന്നതു് മറെറാരു പ്രശ്നമാണു്. ഇവയുടെ സ്പെയർപാർട്സുകൾ മാറി ഉപയോഗിക്കുന്നതിൽ വേണ്ടത്ര ശ്രദ്ധയില്ലെന്നാണു് ജീവനക്കാർ പറയുന്നതു്. സ്പെയർപാർട്സുകൾ ലോക്കൽ പർച്ചേസായി വാങ്ങി ഉപയോഗിക്കുന്നതു് ധനവിനിയോഗപരമായും യന്ത്രങ്ങളുടെ കാര്യക്ഷമമായ പ്രവർത്തനത്തിലും തകരാറുണ്ടാക്കുന്നുവെന്നു് സംഘടനാനേതാക്കൾ പറയുന്നു.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd . Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res 81662

CALCUTTA-Mrs. Aloka Guha
Phone: 456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234